# അത്തത്തുർക്കിന്റെ നാട്ടിൽ

(ടർക്കിയിലെയും ഉത്തരസൈപ്രസ്സിലെയും ഹ്രസ്വകാല ഓർമ്മകൾ )




മാലതി മോഹൻദാസ്

# ഭാഗം ഒന്ന്

# ടർക്കി



Romania
Ukraine
Russia
Turkey
200 km
200 miles
Bulgaria
Black Sea
Georgia
Edirne
Gr.
Istanbul
Bospurus
Zonguldak
Karabuk
Samsun
Trabzon
Coruh
Kars
Dardanelles
Sea of Marmara
Izmit
Adapazari
Tokat
Erzurum
Bursa
Sakarya
Ankara
Sivas
Aras
Balikesir
Eskisehir
Kirikkale
Erzincan
Kutahya
Kizilirmak
Murat
Aegean Sea
Manisa
Tuz Golu
Kayseri
Elazig
L. Van
Van
Izmir
Menderes
Denizli
Konya
Malatya
Diyarbakir
Iran
Isparta
Seyhan
Ceyhan
Batman
Antalya
Adana
Gaziantep
Urfa
Mersin
Tarsus
Iskenderun
Tigris
Antioch
Euphrates
Syria
Cyprus
Iraq
Lebanon
Mediterranean Sea
45
40
35
30

# 1 അത്തത്തുർക്കിന്റെ നാട്ടിലേക്ക്

സിംഗപ്പൂരിൽ നിന്ന് തിരിച്ചു വന്നു ആർ ഈ സി യിൽ ജോയിൻ ചെയ്തു ഒരു വർഷം കഷ്ടിച്ചു തികയാറായപ്പോളാണ് കുറെ നാൾ മുമ്പ് പാലക്കാട്ട് എഞ്ചിനീയറിംഗ് കോളേജിൽ വച്ച് പരിചയമായ ഒരു അദ്ധ്യാപകൻ ടർക്കിയിൽ ജോലി ചെയ്യാൻ താല്പര്യം ഉണ്ടോ എന്നന്വേഷിച്ചു ഒരു ഇമെയിൽ അയച്ചത്. വർഷങ്ങളായി ടർക്കിയിലും സൈപ്രസ്സിലും ജോലി ചെയ്തു കൊണ്ടിരിക്കുന്ന അദ്ദേഹം ക്ഷണിച്ചതനുസരിച്ച് മദ്ധ്യ ധരണ്യാഴിയുടെ തീരത്തുള്ള അഡന എന്ന സ്ഥലത്തെ ചുക്കുരോവ യൂണിവേർസിറ്റിയിലാണു നിയമനം. വിദ്യാർഥി സുഹൃത്ത് സിങ്കപ്പൂരിലേക്ക് പോകാൻ സഹായിച്ചത് പോലെ. ഇവിടെയും സുഹൃദ് ബന്ധം ആണ് പുതിയ ഒരവസരം ഉണ്ടാക്കി തന്നത്. ടർക്കി നാണയപ്പെരുപ്പത്തിന്റെ ബുദ്ധിമുട്ട് അനുഭവിക്കുന്ന സമയം ആണ് എങ്കിലും സ്ഥലങ്ങൾ കാണാനുള്ള ആഗ്രഹം ടർക്കിയിലേക്ക് നയിച്ചു. ആർ ഈ സി യിൽ നിന്ന് അവധി കിട്ടാൻ ചില തടസ്സങ്ങൾ ഉണ്ടായെങ്കിലും അവസാനം പുറപ്പെടുക തന്നെ ചെയ്തു.

തുർകിയിലെ ഒരു വിമാനത്താവളത്തിലെക്കും ഇന്ത്യയിലെ ഒരു വിമാനത്താവളത്തിൽ നിന്നും നേരിട്ട് ഫൈറ്റ്ല് ഇല്ല മുംബൈ, ബെഹ്റൈൻ ഇസ്റ്റാംബുൾ അലെങ്കിൽ മുംബൈ, ദുബൈ , ഇസ്റ്റാംബുൾ ഈ വഴി പോകണം. എമിരറ്റെസ് , ഗൾഫ് എയർ എന്നീ വിമാനക്കമ്പനികളുടെ വിമാനങ്ങളാണുള്ളതു. ഞങ്ങൾ ഗൾഫെയർ ആണു ബുക്കു ചെയ്തതു. മദിരാശിയിൽ നിന്നും ആണ് വിമാനം പുറപ്പെടുന്നത്. വിദേശത്തേക്കുള്ള വിമാനങ്ങൾ മിക്കതും നന്നേ പുലര്ച്ചേ പുറപ്പെടുന്നത് കൊണ്ടു തലേ ദിവസം തന്നെ മദിരാശിയിൽ എത്തി. രാവിലെ ഒൻപതുമണിക്കാണ് വിമാനം. ഏഴു മണിക്കു തന്നെ അവിടെ എത്തി. പക്ഷെ ഞങ്ങളുടെ സാധനങ്ങളുമായി വിമാനത്താവളത്തിലേക്കു കയറാൻ നന്നേ വിഷമിച്ചു. മറ്റുള്ളവരെ യാത്രയാക്കാൻ വന്നവരുടെ എണ്ണം കൊണ്ടു. ഒരു വിധം അകത്തു കടന്നു. അപ്പൊഴാണു വിവരം മനസ്സിലാകുന്നതു. വളരെ പ്രായമായ ആൾക്കാർ, അറുപതു അറുപത്തഞ്ചു വയസ്സിൽ അധികം ഉള്ളവർ. ഒറ്റ വെള്ള വസ്ത്രം മാത്രം ഉടുത്തു നിരനിരയായി തിരിച്ചറിയൽ രേഖ കഴുത്തിൽ തൂക്കി അവരുടെ മുറ നോക്കി ഇരിക്കുന്നു. പലർകും2

കാലിൽ നീരും വേറെ അസുഖങ്ങളും ഉണ്ടെന്നു വ്യക്തമാണു. പക്ഷെ ഹജ്ജിനു പോകുന്നതിലുള്ള സന്തോഷത്തിൽ എല്ലാം മറന്നവർ. ഞങ്ങളുടെ ഫ്ലൈറ്റിനു തൊട്ടു മുൻപു ഒരു സൗദി ഫ്ലൈറ്റ് ഉണ്ടു. അതാണു തിരക്കു.

ബഹ്രീനിൽ നിന്നു ഇസ്റ്റാൻബുളിലെക്കു വിമാനം കയറുമ്പൊൾ എന്റെ ഉള്ളിൽ നിറഞ്ഞുനിന്നതു വിഷാദം മാത്രം. ശ്രീമാന്റെ കൂടെ ജോലിസ്ഥലത്തേക്കു പോരാൻ മടിയോടെ ആണെങ്കിലും സമ്മതിച്ചതോർത്തു ഞാൻ നിരാശയിലാണ്ടു. കാഴ്ചകൾ കാണാനുള്ള ആഗ്രഹങ്ങൾക്ക്  പോലും വിട പറഞ്ഞു. ഇസ്റ്റാംബുളിൽ വിമാനം ഇറങ്ങുമ്പൊൾ നൈരാശ്യം പാരമ്യതയിലെതി. കൂനിന്മെൽ കുരു എന്ന പൊലെ ഞങ്ങൾക്ക് പൊകെണ്ട സ്ഥലമായ അഡനയിലെക്കുള്ള ഫ്ലൈറ്റ് മിസ്സ് ആകുകയും ചെയ്തു. ഭാഗ്യത്തിനു രണ്ടു മണിക്കൂർ കഴിഞ്ഞു വേറെ ഒരു ഫ്ലൈറ്റ് ഉണ്ട്  എന്നറിഞ്ഞു ആശ്വസിച്ചു. കൊച്ചിയിൽ നിന്നു പുറപ്പെട്ട നാലു യുവാക്കൾ ഞങ്ങളുടെ കൂടെ ബെഹ്രെനിൽ നിന്നും ഉണ്ടായിരുന്നു. മർചന്റ് നേവിയിൽ ജോലിക്കു വന്നവർ. രാത്രി സമയം ഒൻപതു മണി കഴിഞ്ഞു, തണുപ്പും. ഏതായാലും വിമാനത്തിൽ കയറുമ്പൊൾ ഞാൻ തികച്ചും ഭയചകിത ആയിരുന്നു. ഒരു മണിക്കൂർ കൊണ്ട് അദനയിൽ എത്തി. സുമാറ് അറുപതു വയസ്സു തോന്നിക്കുന്ന തടിച്ചു കൊഴുത്ത ഒരു മനുഷ്യൻ നാട്ടുകാരായ കുട്ടികളെ കൂട്ടി കൊണ്ടു പോയി. എന്റെ പ്രത്യേക മാനസികാവസ്ഥയിൽ ആ കുട്ടികളുടെ പേര് പോലും ചോദിക്കാൻ കഴിഞ്ഞില്ല..ഞങ്ങളെ കൂട്ടിക്കൊണ്ടു പോകാൻ ആരും വരില്ല.എന്നു തോന്നി. രാത്രി പതിനൊന്നു മണി കഴിഞ്ഞു. എന്തു ചെയ്യണമെന്നു വിചാരിച്ചു  വിഷമിച്ചു നിൽക്കുമ്പോൾ  " മോഹൻ" എന്ന വിളി. കേട്ടു. യൂണിവേഴ്സിറ്റിയിൽ നിന്ന് കൂട്ടാൻ വന്ന ശ്രീമാന്റെ സഹപ്രവർതകൻ കാറുമായി വെളിയിൽ കാത്തു നിന്നിരുന്നു. സ്വയം ശപിച്ചു വിമാനത്തിലിരുന്ന നിമിഷങ്ങളോര്ത്തു എനിക്കു ലജ്ജ തോന്നി. തുർകിയിലെ എതെങ്കിലും തെരുവിൽ ഒരു അജ്ഞാതനായ ഇന്ത്യാക്കാരനും ഭാര്യയും കൊലല്ലപ്പട്ടു കിടക്കുന്നു എന്ന വാർത്ത അടുത്ത ദിവസത്തെ പത്രത്തിൽ വരുന്ന കാര്യം വരെ ഞാൻ പല പ്രാവശ്യം ഓർത്തിരുന്നുഏതായാലും രാത്രി പന്ത്രണ്ടു മണിക്ക് ശേഷം ഞങ്ങൾ തണുത്തു വിറച്ചു യൂനിവെര്സിറ്റി ഗസ്റ്റ് ഹൌസിൽ എത്തി3

2

## പട്ടുസാരിയും പൊട്ടും തുർക്കിയിൽ

ഞങ്ങളെ വിമാനത്താവളത്തിൽ വന്നു കൂട്ടിക്കൊണ്ടുപോകാൻ വന്ന സുഹൃത്തിനെ ഞാൻ അബ്ദു എന്ന് വിളിക്കട്ടെ. ശ്രീമാനും അദ്ദേഹവുമായി കാറിൽ വാതോരാതെ വർത്തമാനം പറഞ്ഞു കൊണ്ടിരുന്നു. ഇംഗ്ലീഷിലാണ് സംഭാഷണം എങ്കിലും, ഉച്ചാരണ വ്യത്യാസം കൊണ്ടു എനിക്ക് കാര്യമായി ഒന്നും മനസ്സിലായില്ല. അബ്ദുവിന് ഒരു മുപ്പതു വയസ്സെങ്കിലും പ്രായമുണ്ടാവും. കൂടെ താമസിക്കുന്നത് രണ്ടാം ഭാര്യയാണെന്നും അവർ ഒൻപതു മാസം ഗർഭിണി ആണെന്നും അവരെ അമ്മയെയും അച്ഛനെയും ഏല്പിച്ചാണ് പോന്നതെന്നും അവർ പറഞ്ഞതിൽ നിന്നു മനസ്സിലായി. രാത്രി വളരെ വൈകി ഗസ്റ്റ് ഹൌസിൽ എത്തി ഞങ്ങളുടെ സാധനങ്ങളെല്ലാം സ്വയം മുറിയിലെത്തിച്ചിട്ടു മാത്രമേ അയാൾ വീട്ടിലേക്ക് പോയുള്ളൂ. രാവിലെ കാണാം എന്ന് പറഞ്ഞിട്ട്. പിറ്റേന്നു അബ്ദു വരുമെന്ന് ഞങ്ങൾ തീരെ പ്രതീക്ഷിച്ചില്ല. യാത്രാക്ഷീണം കൊണ്ടു ഞങ്ങൾ ഉറങ്ങിപ്പോയി. രാവിലെ വാതില്ക്കൽ മുട്ടും 'സാർ' എന്ന വിളിയും കേട്ടാണ് ഉണർന്നത്. വാതിൽ തുറന്നപ്പോൾ അബ്ദു. സമയം എട്ടു മണിയേ ആയിട്ടുള്ളൂ. ഞങ്ങളുടെ ഉറക്കച്ചടവും ക്ഷീണവും കണ്ടാവാം അയാൾ പത്തു മണിക്ക് വരാമെന്ന് പറഞ്ഞു പോയി. പുതിയ സ്ഥലവുമായി ഞങ്ങൾ പരിചയപ്പെട്ടു വരുകയാണ്. രണ്ടു ആഴ്ച ഗസ്റ്റ് ഹൌസിൽ താമസിക്കാം. അത് കഴിഞ്ഞാൽ സ്വന്തമായ താമസ സ്ഥലം കണ്ടെത്തി മാറി കൊടുക്കണം.

ഗസ്റ്റ് ഹൌസിൽ മൂന്നു നേരവും ആഹാരമുണ്ട് . വൈകുന്നേരങ്ങളിൽ കുടുംബമായി ആൾകാർ വരുന്നു. എന്റെ സാരിയും പൊട്ടും എല്ലാവരെയും ആകർഷിച്ചു. ആദ്യദിവസം തന്നെ ഒരു തുർകിഷ് സുന്ദരി എന്റെ അടുത്ത് വന്നു കുശലപ്രശ്നം ആരംഭിച്ചു. തുടക്കത്തിൽ തന്നെ അവർ ചോദിച്ചത് "നിങ്ങൾ ഹിന്ദുസ്ഥാനി അല്ലെ? " എന്നാണ്. ഇന്ത്യ അവർക്ക് എന്നും ഒരു സ്നേഹിത ആണെന്നും അവരുടെ മകൾക്ക് 'ശിവ' എന്നാണു പേരിട്ടിരിക്കുന്നത് എന്നും അവർ പറഞ്ഞു. ഞാൻ പറഞ്ഞു 'ശിവ' എന്നത് ഒരു ഹിന്ദു ദൈവത്തിന്റെ പേരാണെന്ന് . അത് അവർക്കറിയാം . എന്റെ പട്ടു സാരിയുടെ ഭംഗി അവർക്ക് എത്ര പറഞ്ഞിട്ടും4

മതിയാവുന്നില്ല. അങ്ങനെ സാരി വളരെ പെട്ടെന്ന് തന്നെ ജനപ്രീതി നേടി. പൊട്ടിനും വലിയ ആവശ്യക്കാരായി. എനിക്ക് അധികം താമസിയാതെ നാട്ടിൽ നിന്നും പൊട്ടു വരുത്തേണ്ടി വന്നു.

- 3 -

## ചുക്കുരോവ യൂനിവെര്സിറ്റി അഡന

തുര്ക്കിയിലെ സര്ക്കാർ നടത്തുന്ന ഒരു യുനിവെര്സിറ്റിയാണ് ചുക്കുരോവ യൂനിവെര്സിറ്റി. പ്രകൃതി സുന്ദരമായ സ്ഥലത്താണ് ഈ സ്ഥാപനം. എഞ്ചിനീയറിംഗ് മെഡിസിൻ ഉൾപ്പെടെ എല്ലാ വിഭാഗങ്ങളും ഉള്ള വലിയ സർവകലാശാല തന്നെ. ഇതിനു ചുറ്റും ഒരു തടാകമുണ്ടു. വിദ്യാപീഠത്തിനു . നീലച്ചേല ചുറ്റിയതുപൊലെ. അപ്പുറം മലനിരകളാണു. കാഴ്ചകൾ കണ്ടുകൊണ്ടിരുന്നാൽ എല്ലാം മറന്നു പോകും. ശനിയും ഞായറും അവധി ആയതുകൊണ്ടു സ്ഥലങ്ങൾ കാണാൻ സമയം കിട്ടിയിരുന്നു. ശ്രീമാന്റെ കൂടെ ജോലിക്കു ചേർന്ന ഒരു ഇംഗ്ലീഷ്കാരൻ പ്രൊഫെസ്സറും ഭാര്യയും ഞങ്ങളുടെ കൂടെ ഗസ്റ്റ് ഹൌസിൽ ഉണ്ടായിരുന്നു. ഇംഗ്ലണ്ടിൽ നിന്നും സ്വന്തം കാറിലാണു അവർ തുര്കിയിലെത്തിയതു. അവർ രണ്ടുപേരും തുര്കിയിൽ കുറെ വര്ഷങ്ങൾക്ക് മുന്പു ജോലി ചെയ്തിരുന്നതു കൊണ്ടു തുര്കിഷ് ഭാഷ നലല്ലണ്ണം അറിയാമായിരുന്നു. ഞങ്ങൾക്ക് അതു വലിയ സഹായമായി. ശ്രീമാന്റെ ജോലി സംബന്ധമായ വര്ക്ക് പെര്മിറ്റും മറ്റും ശരിയാക്കാൻ അദ്ദേഹത്തൊടൊപ്പം കാറിൽ ഇമിഗ്രേഷനിലും പോലീസിലും പോകാനും വളരെ സഹായമായി ഇതു. മാഡമും ഞാനും ചെറിയ പര്ചേസിനും പോയിതുടങ്ങി. ബിസ്കറ്റുകളും ജൂസും, മറ്റും. സായിപ്പിന്റെ കാറിൽ യുനിവെര്സിറ്റിയിൽ പോകാനും കഴിഞ്ഞു. പുതിയ അദ്ധ്യാപകർ ജോലിക്ക് ചേര്ന്നാൽ ഒരു മാസം ഗസ്റ്റ് ഹൌസിൽ താമസിക്കാം, അതിനു ശേഷം സ്വന്തമായി വീടന്വേഷിച്ച് താമസം മാറ്റണം. അതുകൊണ്ടു പല ദിവസം അദന നഗരത്തിൽ പോയി വീടന്വേഷിച്ച് ഗസ്റ്റ് ഹൌസ് ഒഴിഞ്ഞു കൊടുക്കേണ്ട സമയതിനു മുന്പു തന്നെ അബ്ദുവിന്റെ സഹായത്തോടെ അദന പട്ടണതിൽ ഒരു വീടു അഥവാ കൂടു കണ്ടെത്തി. രണ്ടു വലിയ മുറികളും അടുക്കളയും കുളിമുറിയും. അബ്ദുവിന്റെ സഹായം കൊണ്ടു പിറ്റെന്നു തന്നെ അത്യാവശ്യം5

ഫര്ണീച്ചറും ഒപ്പിച്ചെടുത്തു. തുര്കിയിലെ വീടുകൾക്ക് സാധാരണ ഗ്ലാസ്സുകൊണ്ടുള്ള ജനാലകളാണു. അതുകൊണ്ടു കറ്ടൻ ഇല്ലാതെ പറ്റില്ല. തുര്കിയിലെ വെള്ള കറ്ടൻ പ്രസിദ്ധമാണു, തുർക്കിഷ് കാർപെറ്റു പൊലെ. സാധനങ്ങൾ വാങ്ങാൻ കടയിൽ കയറിയാൽ കടക്കാർ സ്വീകരിക്കുന്നതു ചെറിയ കപ്പുകളിൽ കാപ്പിയുമായാണു. നല്ലകൊഴുത്ത കട്ടൻ കാപ്പി. പാലൊഴിച്ച കാപ്പി കുടിച്ചു ശീലിച്ച നമുക്കു അതത്ര രുചികരമായി തോന്നുകയില്ല.സാധനങ്ങൾ എടുത്തു കാണിക്കാൻ അവര്ക്കു വലിയ ഉത്സാഹമാണു. അവരുടെകടയിൽ നിന്നു വാങ്ങിയിലെങ്കിൽ ഒരു പരാതിയുമില്ല. നമ്മുടെ നാട്ടിലെ ചില കടക്കാരുടെ സ്വഭാവം ഓർമ്മ വന്നു. മൂന്നോ നാലോ സാധനം തിരിച്ചും മറിചും നോക്കികഴിഞ്ഞു നാം സാധനം വാങ്ങാതെപോയാൽ കടക്കാരുടെ മുഖഭാവം കാണാമല്ലോ. സന്ധ്യയാകുമ്പോൾ നിരത്തുകൾ സജീവമാവുന്നു. കുട്ടികളും സ്ത്രീകളും എല്ലാം പുറത്തുണ്ടു. കുട്ടികൾക്ക് കളിക്കാൻ വലിയ ഗ്രൌണ്ടുകൾ ധാരാളം. മിക്ക ഫ്ലാറ്റുകളുടെയും താഴത്തെ നിലയിൽ കടകളാണു. അത്യാവശ്യം സാധനങ്ങൾ അവിടെ കിട്ടും. മിതമായ വിലക്കു. തുര്കി ഒരു സമ്പന്ന രാജ്യമൊന്നുമല്ല. നമ്മെക്കാൾ പാവപ്പെട്ടവർ. മിതമായ ചിലവിൽ ജീവിക്കാം. സഞ്ചാരികളുടെ പറുദീസയാവാൻ ഇതും ഒരു കാരണമാണു. കീശ കാലിയാവാതെ പ്രക്രുതിഭംഗിയും മറ്റും കണ്ടു മനസ്സിനു കുളിര്മയുമായി തിരിച്ചുപോകാം. യുറോപ്പിൽ നിന്നു ധാരാളം സഞ്ചാരികൾ തുര്ക്കിയിൽ വരുന്നു. തുർക്കിയിലെ ജനങ്ങളുടെ സൌഹൃദപൂര്വമായ പെരുമാറ്റവും ഇതിനു കാരണമാവും. 'അതിഥി ദേവോ ഭവഃ ' എന്നത് നമ്മുടെ നാട്ടിൽ പ്രത്യേകിച്ചും വിദേശികളോട് ആരൊക്കെ പാലിക്കുന്നു എന്ന് നമുക്കറിയാം. വിദേശികളിൽ നിന്ന് എങ്ങനെയെങ്കിലും പൌന്ടോ ഡോളറോ തട്ടാൻ എളുപ്പ വഴിയെന്തെന്ന് ചിന്തിച്ചിരിക്കുന്ന ആൾക്കാരുടെ ഇടയിൽ എത്രമാത്രം പ്രാവര്ത്തികമാണെന്നു സുഖകരമല്ലാത്ത പത്രവാര്ത്തകൾ കാണിക്കുന്നു, സഞ്ചാരികളെ അപമാനിക്കാനും ആക്രമിക്കാനും ചിലർ ശ്രമിക്കുന്നു എന്നത് സത്യമല്ലേ? നമ്മിൽ ചിലരുടെ നോട്ടം അവരിൽ നിന്ന് നമുക്ക് എന്ത് ഗുണം ഉണ്ടാക്കാം എന്ന് മാത്രമാണ്.



യൂണിവെര്സിറ്റി സ്റ്റേഡിയം



അദനയിലെ പള്ളി 7

4

## ചില വ്യക്തികൾ അവരുടെ സ്നേഹവും മര്യാദയും

ഇന്ത്യക്കാരോട് തുർക്കിയിലെ ആൾക്കാർക്ക് വളരെ അധികം സ്നേഹാദരങ്ങൾ ഉണ്ട്. ഗാന്ധിജിയും ആധുനിക തുര്ക്കിയുടെ പിതാവായ കെമാൽ പാഷ എന്ന അത്തതുര്ക്ക് ( മഹാനായ തുര്ക്) വളരെ അടുത്ത സുഹൃത്തുക്കൾ ആയിരുന്നു. തുർക്കിയിലെ ആദ്യത്തെ ബാങ്ക് ആയ ഇഷ് (ജോലി - തൊഴിലാളി) ബാങ്ക് തുടങ്ങിയപ്പോൾ ഗാന്ധിജി ഒരു ചെറിയ തുക ബാങ്കിലേക്ക് സംഭാവന ചെയ്തുവത്രേ. ഗാന്ധിജിയെപ്പറ്റി മിക്കവാറും എല്ലാവർക്കും അറിയാം. ഗാന്ധി സിനിമ കാണാത്തവർ അപൂര്വം . ശ്രീമാന്റെ കുട്ടികൾക്കു പലര്കും ഗാന്ധി സിനിമയുടെ സിഡി സ്വന്തമായുണ്ട്. അവരുടെ സംശയം പലതും ക്ലസ്സിൽ തന്നെ ചോദിക്കും. ഒരുപാടു പേർക്ക് അറിയേണ്ടത് ' ഗാന്ധിജി എന്തുകൊണ്ട് ഒറ്റ വസ്ത്രം മാത്രം ഉടുത്തു ജീവിച്ചു എന്നാണു'. 'ഒറ്റ വസ്ത്രം പോലും വാങ്ങാൻ കഴിവില്ലാത്ത എത്രയോ ആള്കാർ എന്റെ നാട്ടിൽ ഉള്ളപോൾ ഞാൻ ഒറ്റ വസ്ത്രമേ ഉടുക്കൂ ' എന്ന് അദ്ദേഹം പ്രതിജ്ഞ എടുത്തിരുന്നു എന്ന് പറയുമ്പോൾ അവരുടെ കണ്ണിലെ ബഹുമാനവും സന്തോഷവും കാണേണ്ടത് തന്നെ. അവരുടെ മിക്കവരുടെയും അഭിപ്രായത്തിൽ ഹിന്ദുസ്ഥാൻ (ഇന്ത്യ) അവരുടെ എല്ലാക്കാലത്തെയും സുഹൃത്തും പാകിസ്താൻ അവരുടെ സഹോദര രാജ്യവും ആണത്രേ. ( ഹിന്ദുസ്ഥാനി അര്കടാഷ്- പാകിസ്ഥാനി കര്ദേശ്- ടർക്കിഷ് ഭാഷയിൽ ) ഇന്ത്യൻ ജനതയോടുള്ള വികാരത്തിന് ചെറിയ രണ്ടു ഉദാഹരണങ്ങൾ ഇതാ.

ഞങ്ങൾ ഗസ്റ്റ് ഹൌസിൽ നിന്നു അദന ടൌണിൽ പോകാൻ ഒരു ബസ്സിൽ കയറി. എന്റെ പട്ടു സാരി കണ്ടു ഡ്രൈവർ ശ്രീമാനെ വിളിച്ചു അദ്ദേഹത്തിന്റെ അടുത്തിരുത്തി. മുറി ഇംഗ്ലീഷിൽ വര്ത്തമാനം തുടങ്ങി. ഭയങ്കര സ്നേഹത്തോടെ. നിങ്ങൾ ഇന്ത്യക്കാരലേ? അയാള്ക്ക് ഇന്ത്യക്കാരെ വളരെ ഇഷ്ടമാണ്. കാരണം പറഞ്ഞപ്പോഴാണ് രസം. അയാൾ ഒരു ഹൃദയ സംബന്ധമായ ശസ്ത്രക്രിയക്ക് ബോംബയിൽ വന്നിരുന്നുവത്രേ. അറബ് രാജ്യങ്ങളിലെ ഇടത്തരക്കാർ ഇന്നും ചികിത്സക്ക് ഇന്ത്യയിൽ വരുന്നുണ്ട്. യൂറോപ്പിലോ അമേരിക്കയിലോ8

പോകാൻ സാമ്പത്തിക ശേഷി ഇല്ലാത്തവർ. ചുരുക്കത്തിൽ ചങ്ങാത്തം കൂടി അയാൾ കണ്ടക്ടറെ വിളിച്ചു നിര്ദേരശം കൊടുത്തു. 'മാഷിനോട് ടിക്കറ്റിനു പണം വാങ്ങേണ്ട' എന്ന്. അദനയില് താമസം ആയി കഴിഞ്ഞു അയാളുടെ ബസ്സിൽ കയറിയാൽ പൈസ വാങ്ങുന്നത് തീരെ ഇല്ലാതായി. ചെറിയ തുകയാണെങ്കിലും സൌജന്യം ഒഴിവാക്കാൻ മടിച്ച് മറ്റു ബസ്സുകൾ അന്വേഷിക്കേണ്ടി വന്നു.

മറ്റൊരിക്കൽ ആശാൻ വീട്ടിൽ  ടെലിഫോൺ സ്ഥാപിക്കാൻ അപേക്ഷ കൊടുക്കാൻ എക്സ്ചേഞ്ച് അന്വേഷിച്ചു നടക്കുമ്പോഴാണ്. സ്ഥലം പരിചയമില്ലാത്തതു കൊണ്ടു ഏത് ബസ്സിൽ പോകണം എവിടെയാണ് എന്ന് അന്വേഷിച്ചപ്പോൾ ഒരാൾ മുമ്പോട്ട് വന്നു. "ഞാൻ അതുവഴിയാണ് പോകുന്നത്. സാർ എന്റെ കൂടെ വന്നോളൂ" എന്ന് പറഞ്ഞു കൂടെ കൂട്ടി. ചെറിയ ടെമ്പോ മാത്രമേ അതിലെ പോകൂ. അയാൾ ടെമ്പോയിൽ ആശാനെയും കൂട്ടി. അയാൾക്ക് ഇറങ്ങേണ്ട സ്ഥലമായപ്പോൾ ആശാനെ ഡ്റൈവര്ക്കു പരിചയപ്പെടുത്തി പ്രത്യേകം എക്സചേഞ്ചിന്റെ മുന്നിൽ തന്നെ ഇറക്കണമെന്ന് ചട്ടം കെട്ടിയിട്ടു മാത്രമെ അയാൾ പോയുള്ളൂ. ശ്രീമാൻ ഇറങ്ങിയശേഷം വണ്ടിക്കൂലി കൊടുത്തപ്പോഴാണ് അറിയുന്നത് അയാൾ രണ്ടുപേരുടെയും വണ്ടിക്കൂലി ഡ്രൈവറുടെ പക്കൽ കൊടുത്തു കഴിഞ്ഞിരുന്നു എന്ന്. തികച്ചും അപരിചിതരായ ഞങ്ങളെ പോലുള്ളവരോട് ഇങ്ങനെ സ്നേഹാദരപൂർവം  ഇടപെടുന്ന ഒരു ജനതയ്ക് ഞങ്ങളുടെ ഹൃദയംഗമമായ നമോവാകം. മനുഷ്യനിൽ



ഇന്നും നന്മ നിലനിൽകുന്നു എന്നതിന് ഒരുപാടു അനുഭവങ്ങൾ ഞങ്ങൾക്കണ്ടായി . ചിലത് വഴിയെ പറയാം .9

## സുന്ദരികളും സുന്ദരന്മാരും

തുര്ക്കിയിലെ ജനങ്ങൾ അതീവ സൌന്ദര്യം ഉള്ളവരാണ്. കറുത്ത മുടിയും തെളിഞ്ഞ കണ്ണുകളും ചുവപ്പു കലർന്ന വെളുപ്പു നിറവും ഉള്ളവർ. ഇതൊക്കെയാണെങ്കിലും അവരുടെയിടയിൽ വിവാഹമോചനം കൂടുതൽ നടക്കുന്നു. ഉന്നതവിദ്യാഭ്യാസം ചിലവേറിയതായതു കൊണ്ടാവാം പെൺകുട്ടികൾ അധികം പഠിക്കാറില്ല. പകുതിയലിധികം പെൺകുട്ടികൾ പോലും സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കാറില്ല.ഞങ്ങൾക്ക് ധാരാളം സുഹൃത്തുക്കൾ ഉണ്ടായി. അവരാണാദ്യം പരിചയപ്പെടാൻ വരുന്നതു. ഇന്ത്യയെപ്പറ്റി അറിയാൻ അത്യാവേശം കാണിക്കുന്നു ആയിടക്കുണ്ടായ ലാത്തൂർ ഭൂകമ്പം അവരെ വളരെ വേദനിപ്പിച്ചു എന്നു അവർ പറഞ്ഞു. അന്നു ഭൂകമ്പത്തിൽ ബുദ്ധിമുട്ടനുഭവിച്ച ആൾകാറ്കു റിലീഫ് ഉപകരണങ്ങളും ആഹാര സാധനങ്ങളുമായി ആദ്യം എത്തിയതു തുര്ക്കിയിൽ നിന്നുള്ള വിമാനമായിരുന്നു എന്നോറ്കുക. തുർകിയിലും ഭൂകമ്പങ്ങൾ ഉണ്ടാകാറുണ്ടു. അവർക്ക് അതിന്റെ ദുഖം നലല്ലണ്ണം അറിയും.

പൂക്കളെയും ചെടികളെയും വളരെ അധികം സ്നേഹിക്കുന്നുണ്ടു തുർക്കിക്കാർ. .പാറ്ട്ടിക്കു പോകുമ്പൊൾ സാധാരണ സമ്മാനമായി കൊണ്ടുപോകുന്നതു പൂക്കളും ചെറിയ പൂച്ചട്ടികളിൽ വളർത്തിയ ചെടികളുമാണു. നമ്മുടെ ആശാനു കുട്ടികൾ ഒരു സ്പെഷ്യൽ ക്ളാസ്സ് എടുത്തതിനു ഭംഗിയുള്ള ഒരു ചെടിയാണു ഉപഹാരമായി നൽകിയതു. അതു ഇന്ത്യയിൽ കൊണ്ടുപോയി വളർത്തണമെന്നു അവർ പ്രത്യേകം അപേക്ഷിച്ചു. ദൌർഭാഗ്യവശാൽ അതു ഞങ്ങൾകു കൊണ്ടുവരാൻ കഴിഞ്ഞില്ല. വേനൽ അവധിക്കാലം കഴിഞ്ഞു തിരിച്ചു ചെന്നപ്പോള് അതുണങ്ങി വരണ്ടിരുന്നു. തുർകിഷ് ജനത അധ്യാപകരെ വളരെ ബഹുമാനിക്കുന്നു. കുട്ടികളെപ്പോലെ അധ്യാപകർകും പകുതി ചാറ്ജേ ബസ്സിൽ ഉള്ളൂ. മ്യൂസിയത്തിലും മറ്റു കാഴ്ച കാണാനും പകുതി ചാർജു മതി. എനിക്കു മുഴുവൻ ചാർജും കൊടുക്കണം. ബസ് സ്റ്റോപ്പുകൾ എലാല്ല തന്നെ പൂക്കൾ കൊണ്ടു നിറഞ്ഞിരിക്കും. പിച്ചി ചെടികൊണ്ടു വള്ളിക്കുടിൽ ഉണ്ടാകിയ പോലെ. നിറച്ചു പൂക്കളുമായി

സുഗന്ധം പരത്തി അതു നിൽകുന്നു. ആരും പൂക്കൾ പറിക്കാലു ഇവിടത്തെ മണ്ണിന്റെ ആവാം പൂക്കൾകു ഇത്ര വലിപ്പം കാണുന്നതു. ചെമ്പരുത്തി ചെടിയിൽ പോലും ഇലകൾ കാണാറില്ല, പൂക്കൾ നിറഞ്ഞിട്ടു. ഇവയുടെ വേരിൽ പോലും പൂക്കൾ ഉണ്ടാവും എന്നു ഞാൻ തമാശയായി പറയുമായിരുന്നു

6

## അഡനയിലെ ദിനങ്ങൾ



തടാകം

അവധി ദിവസങ്ങളിൽ ഞങ്ങൾ അദന തടാകം കാണാൻ പോകുമായിരുന്നു. മിക്കവരും എന്നെ ഒരു കൌതുക വസ്തുവെപ്പൊലെ നോക്കിയിരുന്നു. സ്ത്രീ പുരുഷഭേദമെന്യേ. പലരും എന്നെ പിടിച്ചുനിർത്തി സാരിയുടെ ഭംഗി വർണിച്ചിരുന്നു. ഒരു ദിവസം ഒരു അമ്മയും മകളും നിൽക്കുന്നതു ദൂരെ നിന്നും ഞങ്ങൾ ശ്രദ്ധിച്ചു. ആരെയോ കാത്തുനിൽക്കുന്നതു പോലെ . ഞങ്ങൾ അടുത്തു എത്തിയപ്പോൾ യാതൊരു പ്രകോപനവുമില്ലാതെ ആ പെൺകുട്ടി ഓടിവന്നു എന്റെ രണ്ടു കവിളിലും ചുംബിച്ചു.

പെട്ടെന്നായതു കൊണ്ടു ഞാൻ ഞെട്ടിപ്പോയി. എന്താണു കാരണം? ആ കുട്ടിയുടെ അമ്മ പറഞ്ഞു." ഞങ്ങൾ നിങ്ങളെ കാത്തു നില്ക്കുകയായിരുന്നു. മകളുടെ നിർബന്ധം സഹിക്കവയ്യാതെയാണു ഇന്നു ഇവിടെ നിന്നതു. അവൾക്ക് നിങ്ങളെ പരിചയപ്പെടണം. സംസാരിക്കണം. ഇതു ഞങ്ങളുടെ സ്നേഹപ്രകടനം മാത്രമാണു. ഒന്നും വിചാരിക്കരുതു.". എനിക്കു സന്തോഷമായി. ഞങ്ങൾ കുറെ നേരം സംസാരിച്ചു . അവർ തുർകിഷ് ഭാഷയിലും ഞാൻ ഇംഗ്ളീഷിലും . പക്ഷെ ഭാഷ ഒരു പ്രശ്നമേ ആയിരുന്നില്ല ആ സംഭാഷണത്തിനു. കാരണം അതു സ്നേഹത്തിന്റെ ഭാഷ ആയിരുന്നു. ഈ സംഭവത്തിനു ശേഷം ശ്രീമാനു എന്നോടു അല്പം അസൂയ ഉണ്ടായോ എന്നു മാത്രം ഒരു സംശയം.



അദന തടാകതിന്റെ ഒരു വശത്ത് ഒരു മുസ്ലി പുരോഹിതന്റെ ഖബറ് ആണു. ചെറിയ ഒരു കുന്നിന്റെ മുകളിൽ. ധാരാളം സന്ദർശകർ അവിടെ വന്നു കൊണ്ടിരുന്നു. അവിടെ പ്രാർഥിച്ചാല് ഉദ്ദിഷ്ട കാര്യം സാധിക്കുമത്രെ. ഞങ്ങളും അവിടെ പ്രാർത്ഥിച്ചു. മൂന്നു വര്ഷങ്ങൾക്ക് ശേഷം ആ പ്രാർത്ഥന ഫലിച്ചു എന്നു പറയുന്നതിൽ ഞങ്ങൾക്ക് സന്തോഷം ഉണ്ടു.

ഞങ്ങളുടെ ഭക്ഷണം മിക്കവാറും എല്ലാ രാജ്യക്കാരും തൃപ്തിയോടെ

ആസ്വദിച്ചിരുന്നു എന്നതിൽ അഭിമാനം ഉണ്ടു. റഷ്യക്കാർ, അഫ്ഘാൻകാര്, ജർമ്മനിക്കാര്, ഇന്ഗ്ലണ്ടുകാർ, പാകിസ്താൻകാർ എന്നിങ്ങനെ പോകുന്നു ഈ ലിസ്റ്റ്. പൊതുവെ യുറോപ്പിലുള്ളവര്ക്കു നമ്മുടെ എരിവു പിടിക്കാറില്ല.എന്നാലും നമ്മുടെ കറികളുടെ മണവും രുചിയും അവർക്ക് ഇഷ്ടമാണു. എരിവു കൊണ്ടു കണ്ണിൽ കൂടി വെള്ളം വന്നാലും അവർ സന്തോഷമായി ഭക്ഷണം കഴിച്ചിരുന്നു. ശ്രീമാന്റെ സഹപ്രവർത്തകന്റെ ഭാര്യ മദാമ്മ എന്റെ വീട്ടിലെ നിത്യ സന്ദർശക ആയിരുന്നു. ഞാൻ ഉണ്ടാകിയ ചിക്കൻ കറി ശ്രീമതി സുഖമായി കഴിക്കും. “ഞങ്ങൾ ലണ്ടനിൽ ഇന്ത്യൻ റെസ്റോരന്റിൽ പോകാറുണ്ട്. അവിടെ ഇന്ത്യൻ കറിയുടെ വാസനക്കു എട്ടു പൌണ്ടും കറിക്കു രണ്ടു പൌണ്ടുമാണ് വില “ എന്നു തമാശയായി പറഞ്ഞിരുന്നു. നമ്മുടെ കറിയുടെ വാസന അവർക്ക് അത്ര ഇഷ്ടമായിരുന്നു. ചിലപ്പോൾ ഈ വാസന ആസ്വദിക്കാൻ മാത്രം അവർ സായാഹ്ന സവാരി രെസ്റോരന്റിന്റെ അടുത്തുകൂടിയാക്കുമത്രെ! പക്ഷെ സായിപ്പു പൂർണമായിട്ടും ഈ അഭിപ്രായക്കാരനായിരുന്നില്ല. ആശാനു എരിവു തീരെ പിടിക്കില്ല. ശ്രീമാനുമായുള്ള സംഭാഷണതിൽ പലപ്പൊഴും ഇംഗ്ലണ്ടിൽ വിദേശികള് ഉണ്ടാക്കുന്ന ബുദ്ധിമുട്ടുകള് വിശദീകരിച്ചിരുന്നു. ബ്രിട്ടീഷ് പൌണ്ടിന്റെ ആകർഷണത്തിൽ മറ്റു രാജ്യങ്ങളിൽ നിന്നു പാരീസ് വഴിയും മറ്റും നിയമ വിധേയമല്ലാതെ വിദേശികള് ഇംഗ്ലണ്ടിൽ എത്തുന്നതും പാക് കച്ചവടക്കാർ വില്പന സാധനങ്ങൾ നിരത്തിൽ ഇറക്കി വച്ചു വാഹനങ്ങൾകു അസൌകര്യം ഉണ്ടാക്കുന്നതും ക്രിക്കറ്റ് കാണുമ്പോൾ ഉണ്ടാക്കുന്ന ബഹളവും എല്ലാം അദ്ദേഹം വിശദമായി ശ്രീമാനുമായി ചർച്ച ചെയ്തിരുന്നു. ഒരു പക്ഷെ ഞങ്ങൾ പാകിസ്താനികൾ ആയിരുന്നു എങ്കിൽ സായിപ്പിന്റെ കുറ്റവാളികൾ ഇന്ത്യക്കാരാകുമെന്നു ഞങ്ങൾ പറയുമായിരുന്നു. അവർ ഭരിച്ചിരുന്നത് കൊണ്ടാണു ഇന്ത്യക്കു നല്ല റോഡുകളും റയിൽവേയും ഉണ്ടായതു എന്നു സായിപ്പു പറയും. സംഗതി സത്യമാണെങ്കിലും വാദത്തിനു വേണ്ടി ഇതംഗീകരിക്കാറില്ല. പലപ്പൊഴും ഇതു ഒരു നീണ്ട വാദപ്രതിവാദത്തിലെക്കു നയിച്ചിരുന്നുവത്രെ! വാസ്തവത്തിൽ ബ്രിട്ടീഷുകാരിൽ കുറച്ചുപേരെങ്കിലും ഇന്നും പഴയ കൊളോണിയൽ മന:സ്ഥിതി വച്ചു കൊണ്ടിരിക്കുന്നു എന്നതു വാസ്തവമാണു. അതു പോലെ നമ്മുടെ ഇടയിൽ ചിലരിലെങ്കിലും അവരോടുള്ള യജമാന മനോഭാവവും .

7

## ജീവിതം ശാന്തം സുന്ദരം

അദന ടര്ക്കിയുടെ മദ്ധ്യധരണ്യാഴി തീരത്തിനടുത്തുള്ള ഒരു ചെറിയ പട്ടണമാണ്. ചെറുതെങ്കിലും വൃത്തി ഉള്ള നഗരം. ഞങ്ങളു താമസിച്ചിരുന്ന ഫ്ലാറ്റിനു തൊട്ടു ഒരു വലിയ മരം ഉണ്ടായിരുന്നു. അതിൽ കുറെയേറെ ചെറിയ കിളികൾ പാർത്തിരുന്നു. പുലര്ച്ചെ അഞ്ചു മണിക്കെങ്കിലും അവ എല്ലാം ഉണര്ന്നു സംസാരം തുടങ്ങും. ഇന്നലത്തെ സമ്പാദ്യത്തെപ്പറ്റിയോ ഇന്നു പോകേണ്ട വഴികളെപ്പറ്റിയോ, അറിയില്ല.'കല പില കല പില' എന്നു മാത്രമേ ഞങ്ങള്ക്ക് മനസ്സിലായുള്ളൂ പലപ്പോഴും ശീലമായപ്പോളൾ അതു ഞങ്ങള്ക്ക് സുപ്രഭാതം ആശംസിക്കുന്നതു പോലെ തോന്നിത്തുടങ്ങി. എനിക്കു ഇവയോടു വലിയ അടുപ്പം തോന്നി.ഞങ്ങൾ ഉറക്കമുണര്ന്നു എഴുനേല്കുംപോഴേക്കും അവ എല്ലാം അന്നത്തെ ആഹാരത്തിനു വേണ്ടി പോയിരിക്കും. വൈകിട്ടു എപ്പൊഴോ കൂടണയും. '"ആകാശത്തിലെ പറവകൾ വിതയ്കുന്നില്ല കൊയ്യുന്നില്ല" ' എന്നൊക്കെ പാടാന് മാത്രമേ കൊള്ളുകയുള്ളല്ലോ ചെറിയ നഗരമാണെങ്കിലും ചപ്പു ചവറുകള് നീക്കം ചെയ്യുന്നതിനുള്ള സംവിധാനം മികച്ചതായിരുന്നു. ഒരു ലോഹനിര്മിതമായ വലിയ റ്റാങ്കില് ആള്കാര് മാലിന്യം കൊണ്ടുവന്നിടുന്നു. അപൂർവം മാത്രമേ അതു നിറഞ്ഞു കവിഞ്ഞിരുന്നുള്ളൂ. മാലിന്യം വലിച്ചു താഴെയിടാൻ നായ്ക്കളോ പെറുക്കികളോ ഇല്ലേ ഇല്ല അവധി ദിവസം കൂടി രാവിലെയും വൈകുന്നേരവും കൃത്യമായി ലോറിയില് അതു നിറച്ചു മാറ്റിയിരുന്നു.സംഭരണപാത്രം ലോറിയുമായി രണ്ടു കൊളുത്തുകള് വഴി ബന്ധിപ്പിച്ചാല് ടിപ്പറ് ലോറിയിലെപ്പോലെ സാധനം അകത്തു വീഴിക്കാം. മനുഷ്യസഹായമില്ലാതെ. നമ്മുടെ കുടുംബ ശ്രീയിലെ സഹോദരിമാർ പലപ്പോഴും കയ്യുറ പോലും ഇല്ലാതെ അഴുക്കു വാരിയിടുന്നതു കാണുമ്പോൾ സങ്കടം തോന്നാറുണ്ടു. മഴക്കാലത്തിനു മുമ്പു നമ്മുടെ ഓടകൾ വൃത്തിയാക്കുന്ന തമിഴരെയും സമ്മതിക്കണം.

എനിക്കു ഇവിടെ ചുറ്റിക്കറങ്ങാൻ രണ്ടു കൂട്ടുകാരികളെ കിട്ടി. ഒന്നു നമ്മുടെ മദാമ്മ തന്നെ. മറ്റൊരാൾ ശ്രീമാന്റെ ഡിപ്പാറ്ട്ടുമെന്റു തലവന്റെ പ്രൊഫ. സുലൈമാന്റെ ഭാര്യ ഖതീജ. അവര്കു ഇംഗ്ലീഷില് സംസാരിക്കാൻ വയ്യ എങ്കിലും മദാമ്മ ഞങ്ങളുടെ ഇടയിൽ ദ്വിഭാഷി

ആയി പ്രവർത്തിച്ചു. അവറ്കു രണ്ടു പെണ്മക്കള് ആണു. രണ്ടു പേരും അങ്കാറായിൽ പഠിക്കുന്നു. എല്ലാ വീട്ടമ്മയെയും പോലെ ഖതീജയുടെയും വിഷമം ആ കുട്ടികളുടെ വിവാഹത്തെപ്പറ്റി ആയിരുന്നു. നമ്മുടെ താജ് മഹാളിനെപ്പറ്റി ഖതീജക്കു എത്ര കേട്ടാലും മതിയാവുകയില്ല.അവർക്ക് താജ് കാണാന് അതിയായ ആഗ്രഹമുണ്ടു തുര്കിയിലെ അന്താലിയ എന്ന ഗ്രാമ പ്രദേശത്തു നിന്നാണു അവർ അദനയിൽ വന്നതു. താജിനെപ്പറ്റി എനിക്കറിയാവുന്ന വിവരങ്ങൾ ഞാനവരോടു പറഞ്ഞു. ഇന്ത്യ കാണാൻ എന്നെങ്കിലും അവസരം ഉണ്ടാകുമെന്ന പ്രതീക്ഷയുണ്ടു അവറ്കു. ഇപ്പൊഴും ഇടക്കൊക്കെ ഞാന് താജിന്റെ ഫൊട്ടോകള് അവറ്കു അയച്ചു കൊടുക്കാറുണ്ടു. അവരുടെ ഒരു മുതു മുത്തഛന് പണ്ടു ഹൈദരാബാദിൽ ( ഇപ്പോൾ പാകിസ്ഥാനിലാണോ അറിയില്ല വന്നു പഞ്ചസാര കച്ചവടം ചെയ്തിരുന്നു എന്നും അന്നത്തെ കാലത്തുപയോഗിച്ചിരുന്ന ഒട്ടകത്തിന് മേലിടുന്ന തുകല് സഞ്ചി ഇപ്പൊഴും അവർ സൂക്ഷിചു വച്ചിട്ടുണ്ടെന്നുംപറഞ്ഞു. ശാന്തമായ നദി പോലെ ഒഴുകുന്ന ഒരു ജീവിതം ആയിരുന്നു അദനയിലെ ജനങ്ങളുടെതു. ഭാവിയെപ്പറ്റി അധികം ഭയാശങ്കകളില്ലാതെ. മിക്കവാറും എല്ലാ ഫ്ലാറ്റു സമുചയങ്ങൾക്കടുത്തും വലിയ മൈതാനങ്ങളുണ്ടു. സ്ത്രീകളും കുട്ടികളും വൈകുന്നേരം ആ പാര്ക്കിൽ വര്തമാനം പറയാനും കളിക്കാനും കൂടുന്നു.

എല്ലാ ബുധനാഴ്ചകളിലും അവിടെ പകല് സമയം സ്ത്രീകള് അവർ തന്നെ ഉണ്ടാക്കിയ സാധനങ്ങള് വില്പനക്കു കൊണ്ടുവരുമായിരുന്നു. ഉച്ചക്കു അവർ കൂട്ടം കൂടിയിരുന്നു ഭക്ഷണം കഴിച്ചു.വില്പന മോശമല്ലാതെ നടക്കുന്നുണ്ടായിരുന്നു. വിലപേശലും ഉണ്ടു. ഞങ്ങൾ മൂവര് സംഘം ഇവിടത്തെ സ്ഥിരം സന്ദര്ശകരായിരുന്നു. ചിത്രപ്പണികൾ ചെയ്ത കിടക്കവിരികൾ തലയിണ ഉറകള് ഇവ വാങ്ങി. എല്ലാം കൈകൊണ്ടു തുന്നിയവ. എന്റെ സാരി അവിടെയും ആകര്ഷണകേന്ദ്രമായി. എല്ലാവറ്കും ഈ ആറുമീറ്ററ് സാധനം ശരീരത്തിൽ ചുറ്റുന്നതു എങ്ങനെ എന്നു കാണണം. പൊതു സ്ഥലത്തായതുകൊണ്ടു സാരി ഉടുക്കുന്നതു കാണിച്ചുകൊടുക്കാന് കഴിയില്ലല്ലോ. വാക്കാലുള്ള വിശദീകരണം അവറ്കു തൃപ്തികരമായോ എന്തോ?.വഴി വാണിഭക്കാരെല്ലാം അഞ്ചു മണിയാകുമ്പോള് സ്ഥലം കാലിയാക്കി അവരുടെ ഗ്രാമങ്ങളിലേക്കു മടങ്ങും. അടുത്ത

ആഴ്ചക്കുള്ള തയ്യാറെടുപ്പിനായി. ചന്ത നടന്ന സ്ഥലത്തു ഒരു കടലാസു കഷണം പോലും കാണുകയില്ല. അവരുതന്നെ എല്ലാം വൃത്തിയാക്കി വെക്കുന്നു. മുനിസിപാലിറ്റിയും വേണ്ട കോറ്പൊററേഷനും വേണ്ട.

നമ്മുടെ നാട്ടിലെ രീതി അറിയാമല്ലൊ. അവനവന്റെ വീടുകള് എത്ര ശ്രദ്ധാപൂർവം അലങ്കരിച്ചു വെക്കുമ്പൊഴും വീട്ടുമതിലിനു പുറത്തേക്കു എന്തും വലിച്ചെറിയാൻ നമുക്കു മടിയില്ല. മതിലിനു പുറത്തു മുനിസിപ്പാലിറ്റിയുടെ ജോലി ആണു നമ്മുടെ കണ്ണിൽ. ചിക്കൻ ഗുനിയയും ഡെൻങ്കു പനിയും വന്നിട്ടും ഇപ്പോഴും നാം ഈ പരിപാടി തുടർന്നു കൊണ്ടു തന്നെ ഇരിക്കുന്നു.

## 8

## എല്ലാവരും കോടീശ്വരന്മാര് – ബോണസ് വേണ്ടാത്ത ജീവനക്കാരും !!!

തുർക്കിയിലെ നാണയം ലിറ എന്നറിയപ്പെടുന്നു. ഞങ്ങൾ അവിടെ ഉണ്ടായിരുന്നപ്പോൾ നാണയപ്പെരുപ്പം മൂറ്ധന്യത്തിലായിരുന്നു. ശമ്പളം വാദാനം ചെയ്തതു അമേരിക്കന് ഡോള്ളറിന്റെ തുല്യമായ തുകയിലായിരുന്നു എങ്കിലും കയ്യില് കിട്ടിയതു അവരുടെ നാണയത്തിലായിരുന്നു. ഒന്നാം തീയതി ശമ്പളം വാങ്ങിയാല് അപ്പോൾ തന്നെ ഡോളറിലേക്കോ പൌണ്ടിലേക്കോ മാറ്റിയില്ലെങ്കില് വൈകുന്നേരം ആകുമ്പോള് അന്പതോ നൂറോ ഡോളറ് നഷ്ടമാകുമെന്ന നില വരെ വന്നു. അന്നു ഒരു ഡോളറിനു 1000000 ( ആറു പൂജ്യം) ലീറ വരെ കിട്ടുമായിരുന്നു. എന്നാല് 2005 ഇല് തുർക്കിഷ് ലീറായുടെ മൂല്യത്തിൽ നിന്നു ആറു പൂജ്യം ഒഴിവാക്കി പുതിയ ലീറ നിലവില് വന്നു. അങ്ങനെ ലക്ഷപ്രഭുക്കളും കോടീശ്വരനമാരും ഒരു സുപ്രഭാതത്തിൽ അങ്ങനെ അല്ലാതായി. ഞങ്ങള് ഒരു കിലൊ ആപ്പിളിനു മൂന്നു മില്യൻ (3000000) ലീറ കൊടുത്തു വാങ്ങിയിട്ടുണ്ടു. ഇന്നു അതേ സ്ഥാനത്തു പുതിയ ലീറ മൂന്നു കൊടുത്താല് മതി.

പണപ്പെരുപ്പം വളരെ വറ്ദ്ധിച്ചപ്പോൾ ലോകബാങ്കിന്റെ സഹായത്തോടെ അതു പിടിച്ചു നിറ്ത്താൻ ശ്രമം തുടങ്ങി. ലോകബാങ്കിന്റെ ഒരു പ്രതിനിധി അങ്കാറായില് സ്ഥിരതാമസവുമായി.

പേര് മുസ്തഫാ കമാൽ തന്നെ. ഓരോ മാസവും അവസാനം എത്ര തുക കടമായി കിട്ടുന്നു എന്നതിനെ ആശ്രയിച്ചായിരുന്നു ലീറായുടെ മൂല്യം. ഏതെങ്കിലും കാരണം കൊണ്ടു ലോണ് താമസിച്ചാല് ലീറ പെട്ടെന്നു മൂല്യ്ം നഷ്ടപ്പെടുമായിരുന്നു. എല്ലാവര്ക്കും ഏതു നാണയത്തിലും ബാങ്കിൽ പണം സൂക്ഷിക്കാം എന്നത് കൊണ്ടു വളരെയധികം ധനികരായ ചിലർ വിചാരിച്ചാൽ പെട്ടെന്ന് ലിറയുടെ മൂല്യം ശോഷിപ്പിക്കാൻ സാധിക്കുമായിരുന്നു. എണ്ണത്തിൽ വളരെ കുറവായിരുന്നു ഇവരെങ്കിലും രാഷ്ട്രീയത്തിലും മറ്റും വളരെ സ്വാധീനമുണ്ടായിരുന്ന ഇവർ ടര്ക്കിയിലെ സാമ്പത്തികനില നിയന്ത്രിക്കാൻ തക്ക കഴിവുള്ളവരായിരുന്നു.

അധ്യാപകര്ക്ക് എല്ലാ വര്ഷവും 10% ബോണസ് കൊടുത്തിരുന്നു. ഞങ്ങളിവിടെ ഉണ്ടായിരുന്ന ഒരു വര്ഷം സാമ്പത്തിക പ്രതിസന്ധി മനസ്സിലാക്കി അധ്യാപകരെല്ലാവരും അവറ്കു ആ വര്ഷം ബോണസ് വേണ്ട എന്നു എഴുതിക്കൊടുത്തു!. നമുക്കു തോന്നാം, ഇതെന്തു വെള്ളരിക്കാപട്ടണമോ? ബോണസ് വേണ്ടെന്നു വയ്ക്കുകയോ? ഓരോ വര്ഷവും ബോണസ് കൂട്ടാന് വേണ്ടി ഓണത്തിന്റെ തലേന്നു ബസ്സ് പണിമുടക്കു നടക്കുന്ന കേരളത്തിലെ കാര്യങ്ങള് ഓര്ത്തു. ഒരു രാഷ്ട്രത്തിന്റെ പുരോഗതിയിലും തകര്ച്ചയിലും പൌരന്മാര് എത്ര മാത്രം ബോധവാന്മാരാണു എന്നതു നല്ലൊരു ഉദാഹരണമായിരുന്നു ഇതു. പൊതുസ്ഥലങ്ങളിൽ ചപ്പുചവറുകൾ വലിച്ചെറിയാതിരിക്കാന് സിങ്കപ്പൂറിലെപ്പോലെ ഫൈൻ വാങ്ങേണ്ട. ആള്കാർ സ്വയം മനസ്സിലാക്കി ചെയ്യുന്നു. വൃദ്ധന്മാർ പോലും കടലാസ് കഷണങ്ങൾ കുപ്പത്തൊട്ടിയിൽ മാത്രമേ നിക്ഷേപിക്കാറുള്ളൂ. അവരവരുടെ പരിസരം വൃത്തിയായി സൂക്ഷിക്കുന്ന തുര്ക്കിയിലെ ജനതയെ എത്ര അഭിനന്ദിച്ചാലും മതിയാവില്ല കൂടുതൽ ഗഹനമായ ലോകകാര്യങ്ങളില് അവര് ഇടപെടാറില്ല പക്ഷെ ഒരു പൌരന്റെ കടമകളെപ്പറ്റി അവരിൽ മിക്കവരും പൂര്ണബോധവാന്മായിരുന്നു

## മതവും രാഷ്ട്രീയവും അല്പം ചരിത്രവും തുര്‍ക്കിയില്‍

യൂറോപ്പിലെ രോഗി എന്നറിയപ്പെട്ടിരുന്ന തുര്‍ക്കിയെ ആധുനിക തുര്‍ക്കിയാക്കിയതു കെമാല്‍ പാഷ എന്ന അത്തത്തുര്‍ക്കാ്ണു. ( അത്തത്തുര്‍ക്ക് : മഹാനായ തുര്‍ക്ക് ) തുര്‍ക്കിയുടെ ഭരണഘടന അനുസരിച്ചു ഇന്നും മതവും രാഷ്ട്രീയവും തമ്മില്‍ കൂട്ടിക്കുഴക്കാന്‍ പാടില്ല. കെമാല്‍ പാഷ രണ്ടാം ലോകമഹായുദ്ധത്തിലെ ഒരു സുപ്രധാന വിജയത്തില്‍ കൂടിയാണു മുന്‍ നിരയിലേക്കു വന്നതു. പ്രധാനമായും ഒരു യോദ്ധാവായിരുന്നു അദ്ദേഹം. ഇന്നും തുര്‍കിയുടെ ഭരണത്തില്‍ പട്ടാളകൌണ്‍സിലിനു നിറ്ണായക തീരുമാനങ്ങള്‍ എടുക്കാന്‍ കഴിയും. MGK എന്നറിയപ്പെടുന്ന ഈ കൌണ്‍സിലിന്റെ അംഗീകാരം ഇല്ലാതെ ഒരു ഭരണഘടനാ പരിഷ്കാരവും പ്രാബല്യത്തില്‍ വരുകയില്ല. മുസ്ലീം വനിതകള്‍ ശിരോവസ്ത്രം ആപ്പീസുകളിലും സ്കൂളിലും ധരിക്കരുതു എന്നതു ഒരു നിയമമാണു. അസംബ്ലിയില്‍ ശിരോവസ്ത്രതോടെ വന്ന ഒരു സ്ത്രീ അംഗത്തിന് അംഗത്വം നഷ്ടപ്പെട്ടു എന്നു കേട്ടു. സ്കൂളുകളിലും കൊളേജുകളിലും ശിരോവസ്ത്രം അണിഞ്ഞു ആരെയും കാണുകയില്ല. ശ്രീമാന്റെ ക്ലാസ്സില്‍ മിക്കവാറും ഒരേ രീതിയില്‍ മുടിയുള്ള കുട്ടികളെ കണ്ടപ്പോള്‍ കാര്യം രഹസ്യമായി അന്വേഷിച്ചു. കുറച്ചു യാഥാസ്തികരായ മുസ്ലീം പെണ്‍കുട്ടികള്‍ കറുത്ത ശിരോവസ്ത്രം ആദ്യം ധരിക്കുന്നു. അതിനുമുകളില്‍ കറുത്ത മുടിയുടെ ടോപ്പ് വക്കുന്നു. ഈ ടോപ്പ് വക്കുന്ന കുട്ടികളാണു ഒരേ പോലെ മുടിയുള്ളവരായി ആശാന് തോന്നിയത്. ഇപ്പോള്‍ ഭരണതില്‍ ഇരിക്കുന്നതു യാഥാസ്തികരുടെ പാര്ടീ ആണു. അവര്‍ പല നിയമ നിര്മാണത്തിനും ശ്രമിക്കുന്നുണ്ടു. പക്ഷെ പലതും MGK യുടെ എതിര്പില്‍ മുന്നോട്ടു പൊകുന്നില്ല.

പൊതുവെ തുര്‍കിഷ് മുസ്ലീമുകള്‍ വളരെ പുരോഗമന വാദികളാണു. യാഥാസ്തിക മുസ്ലീമുകള്‍ ഇക്കാരണത്താല്‍ തുര്‍കിഷ് മുസ്ലീമുകളെ അല്പം പുച്ഛത്തില്‍ ആണ് കാണുന്നതു.ഒരു കയ്യില്‍ ബിസ്മി ചൊല്ലുന്ന ജപമാലയും മറ്റെ കയ്യില്‍ ഒരു ഗ്ലാസ്സ് ബിയറും അസാധാരണമായ കാഴ്ചയല്ല. മുസ്ലീം വിശേഷങ്ങള്‍ എല്ലാം വിശദമായിതന്നെ അവര്‍ കൊണ്ടാടാറുണ്ടു. റമദാനും ബക്രീദും, എല്ലാം. ബക്രിദിന്റെ തലേ

ദിവസം നിരത്തുകള് എല്ലാം കഴുകി വൃത്തിയാക്കി ഇടുന്നു. പിറ്റേ ദിവസം ആടിനെ അറുത്തു ചോര തളം കെട്ടിക്കിടക്കുന്നതു കാണാം എന്നാലും. സാമ്പത്തികമായി ഇടത്തരക്കാർ ഉൾപ്പെടെ എല്ലാവരും ബക്രീദിനു ആടിനെ കൊല്ലുന്നു. ചെണ്ടപോലെ ഒരു വാദ്യവും കൊട്ടി ഒരു സംഘം ആടിനെ കൊല്ലാൻ ആയി വീടുവീടായി നീങ്ങുന്നതു കാണാം. മുറിച്ച മാംസം എല്ലാവര്കും കൂടി വീതിച്ചു കൊടുക്കുന്നു. . ഈ ദിവസങ്ങളിൽ മാത്രം വര്ഷരത്തിലൊരിക്കൽ ആട്ടിൻ മാംസം കഴിക്കുന്ന കുറെയെങ്കിലും പാവങ്ങൾ തുറ്കിയിലുണ്ടത്രേ, പത്രത്തിൽ വായിച്ചതായോര്ക്കുന്നു.

തുര്ക്കിയുടെ യുറോപ്പ്യൻ കൌണ്സിൽ അംഗത്വതിനു പ്രധാന പ്രതിബന്ധമായി പറയുന്നതു അവരുടെ മനുഷ്യാവകാശ ധ്വംസനമാണു. കോടതി ഉണ്ടെങ്കിലും പലപ്പൊഴും കുറ്റവാളികളെ കോടതിയിൽ ഹാജരാക്കുന്നതു വളരെ വൈകിയാവും. പലപ്പൊഴും വര്ഷങ്ങള്കു ശേഷം. പ്രത്യേകിച്ചും രാഷ്ട്രീയ തടവുകാരുടെ. കുറ്ദുകൾ എന്നറിയപ്പെടുന്ന ജനവിഭാഗം ഇങ്ങനെ വര്ഷങ്ങള് തടവിൽ കഴിയുന്നു. ഞങ്ങൾ അവിടെ ഉണ്ടായിരുന്നപ്പോൾ ജയിലിലുള്ള കുര്ദുകൾ നീണ്ട നിരാഹാര സമരത്തിലായിരുന്നു. കാരണം അവരുടെ ജയിലിൽ ബാരക്കുകൾ നിര്മിച്ചു അവരെ കൂട്ടം കൂടാൻ അനുവദിക്കാതിരിക്കുന്നതിനുള്ള ശ്രമത്തില് പ്രതിഷേധിചു. കുറെയേറെപ്പേർ മരിക്കുകയും ചെയ്തു, ഈ സമരതിൽ. എന്നാൽ പൊലും വിട്ടു വീഴ്ചയില്ല. ഇവരോട് അനുകമ്പയുള്ളവർ പോലും അത് പരസ്യമായി പ്രകടിപ്പിക്കാറില്ല

## ഇന്ദിരാഗാന്ധിയും പച്ചക്കറിക്കാരനും തമിഴ് സുഹൃത്തും

ഞങ്ങൾ സ്ഥിരമായി അടുത്തുള്ള ഒരു പച്ചക്കറിക്കടയിൽ നിന്നാണു സാധനം വാങ്ങിയിരുന്നതു. കടക്കാരനൊരു രസികനായിരുന്നു. ആദ്യം ഞങ്ങൾ അവിടെ ചെന്നപ്പോൾ ശ്രീമാനുമായി വലിയ തറ്കം ഉണ്ടായി. പ്രശ്നം ഗാന്ധി ആണു. അയാൾക്ക് ഗാന്ധി ആയി ഇന്ദിരാഗാന്ധിയെ മാത്രമേ അറിയൂ. ശ്രീമാൻ പറഞ്ഞു. " ഇന്ദിരാഗാന്ധിക്കു ഗാന്ധി കുടുംബവുമായി ഒരു ബന്ധവുമില്ല. അവരെ വിവാഹം കഴിച്ചത് ഒരു പാർസി ആയിരുന്നു. അതിൽ നിന്നു ഗാന്ദി എന്ന കുടുബപ്പേർ സൌകര്യപൂർവം ഗാന്ധി ആക്കുകയാണു ചെയ്തതു, അവരോ അവരുടെ അഭ്യുദയകാംക്ഷികളോ വളരെ ബുദ്ധിപൂർവ്വം ചെയ്ത ഒരു കളി. രാഷ്ട്രപിതാവിന്റെ പിന്തുടർച്ചക്കാർ എന്ന അവകാശം സ്ഥാപിക്കാൻവേണ്ടി. നെഹ്രുവും മഹാത്മാഗാന്ധിയുമായുള്ള മമതയിൽ കൂടുതലായൊന്നും ഇല്ല" അയാൾ ആദ്യം സമ്മതിച്ചു കൊടുത്തില്ല. എങ്കിലും കാര്യം മനസ്സിലാക്കിയപ്പോൾ ഇന്ദിരാഗാന്ധിയും കുടുംബവും മഹാത്മാഗാന്ധിയുടെ പിന്മുറക്കാർ അല്ല എന്നു അംഗീകരിചു. അയാൾക്കറിയുമോ ഇന്ത്യൻ പൌരത്വം എടുക്കാൻ പോലും ആദ്യം മടിച്ച ഒരാളാണു മറ്റൊരു 'ഗാന്ധി' എന്ന പേരിൽ കുറച്ചുനാൾ ഇന്ത്യയുടെ ഭരണം പരോക്ഷമായി നിയന്ത്രിച്ചത് എന്നു. അതിനു ശേഷം ഞാൻ തനിച്ചു കടയിൽ ചെല്ലുമ്പോൾ ' ഇന്ദിരാ ഗാന്ധി ' എന്നു പറഞ്ഞു അയാൾ എന്നെ കളിയാക്കുമായിരുന്നു.ഒരു ദിവസം ആ കടയിൽ വച്ചു ഒരു തുർക്കിക്കാരനെ ഞങ്ങൾ പരിചയപ്പെട്ടു. അയാളുടെ ഒരു സുഹൃത്ത് ഇന്ത്യക്കാരൻ അടുത്തുണ്ടെന്നു പറഞ്ഞു. അയാളുടെ ഫോൺ നമ്പരും തന്നു. ഞങ്ങൾ വീട്ടിലെത്തിയ ഉടനെ ഫോണിൽ വിളിച്ചു അയാളുമായി .കുറെയേറെ സംസാരിചു. സൌകര്യം പോലെ വീട്ടിലേക്കു വരാം എന്നു പറഞ്ഞു. പിറ്റേ ദിവസം ഞായറാഴ്ച ആയിരുന്നു. കാളിങ് ബെൽ അടിച്ചതു കേട്ടു വാതിൽ തുറന്നപ്പോൾ ഒരു കറുത്തിരുണ്ട ദീർഘ കായൻ ആയ ഒരു ഇന്ത്യക്കാരനും ഒരു തുർക്കിഷ് വനിതയും ആണു. ഞാൻ അവരെ സ്വീകരിച്ചിരുത്തി. അയാളാണു നമ്മുടെ തമിഴ്നാട്ടുകാരനായ ഇന്ത്യക്കാരൻ. മണി ആദ്യമായി അദനയിൽ കണ്ടു മുട്ടിയഇന്ത്യക്കാരന്. അയാളൊടൊപ്പം ഉള്ളതു അയാൾ താമസിക്കുന്ന

വീട്ടിന്റെ ഉടമയും സഹപ്രവര്ത്തകയും നാലു വർഷമായി അദനയിൽ എത്തിയിട്ടു. ദുബായി കേന്ദ്രമായിട്ടുള്ള ഒരു കെട്ടിടനിര്മ്മാണ കമ്പനിയിൽ ജോലി ചെയ്യുന്നു. ഭാര്യയും രണ്ടു പെണ്മക്കളും നാട്ടിലാണു. ദീപാവലിക്കു സാധാരണ നാട്ടിൽ പോകും. ജോലി സംബന്ധമായി ധാരാളം യാത്ര ഉള്ളതുകൊണ്ടു അവരെ കൊണ്ടുവരാൻ കഴിഞ്ഞില്ല. താമസസ്ഥലത്തു ഭക്ഷണം കിട്ടുമെന്നുള്ളതു കൊണ്ടു ഹോട്ടൽ ഭക്ഷണം ഒഴിവാക്കാം. മണിയും നല്ല ഒരു കുക്കായതുകൊണ്ടു ഇന്ത്യൻ വിഭവങ്ങൾ അവർക്കും കഴിക്കാം. സഹപ്രവര്ത്തകയുടെ നാലു സഹോദരങ്ങളും അമ്മയും അമ്മൂമ്മയുമായി അവർ കഴിയുന്നു. ഞങ്ങളുടെ കൂടെ അത്താഴം കഴിച്ചാണു അവർ പോയതു. ഞങ്ങളെ അടുത്ത ദിവസം അങ്ങോട്ടു ക്ഷണിക്കുകയും ചെയ്തു. കുശാലായ തുർക്കിഷ് ഇന്ത്യൻ വിഭവങ്ങളുടെ ഒരു സമഞ്ജസമായ സമ്മേളനമായിരുന്നു ഭക്ഷണം മിക്കവാറും ഒരു ദിവസം ഞങ്ങൾ ആ സ്നേഹസമ്പന്നമായ കുടുംബത്തിൽ കഴിഞ്ഞു. ഞങ്ങൾ തുർക്കിയിൽ നിന്നു തിരിച്ചു പോന്നുകഴിഞ്ഞു മണിക്കു ദുബായിലേക്കു മാറ്റം കിട്ടിയെന്നു അറിയിച്ചു. ഇന്നും ഇമെയിൽ വഴി ഞങ്ങൾ ബന്ധം നില നിരത്തുന്നു.

## 11

## ഞങ്ങളെ പോലെ മറ്റു ചില വിദേശികൾ

. അദനയിൽ ഞങ്ങൾ ഒരു യുക്രേനിയൻ ഡോക്റ്ററെയും കുടുംബത്തെയും പരിചയപ്പെട്ടു. ഡോക്റ്ററും ഭാര്യയും രണ്ടു കുട്ടികളുമായി അവർ അവിടെ താമസിക്കുന്നു. മകൾ തലസ്ഥാനമായ അങ്കാറയിൽ ആണു പഠിക്കുന്നതു. ആ കുട്ടി നിറയെ കുപ്പിവളകൾ ഇട്ടിരിക്കുന്നു. കണ്മഷിയും ഉപയോഗിക്കാറുണ്ടു. അവളുടെ കൂട്ടുകാരി പാകിസ്താന്കാരിയാണ് . ഇന്ത്യയെപ്പറ്റി ആ കുട്ടി വളരെ കാര്യങ്ങളു മനസ്സിലാക്കി വച്ചിരിക്കുന്നു. നൃത്തതിൽ വളരെ താല്പര്യവും അറിവും ഉള്ള ആ കുട്ടിക്കു ഭരതനാട്യത്തിലെ മുദ്രകൾ ചിലതു അറിയാം. അതു ഞങ്ങളെ കാണിച്ചു. ശരിയാണൊ എന്നു ചോദിചു. അവരുടെയൊക്കെ വിചാരം നമ്മൾക്കെല്ലാം ഭരതനാട്യവും കുച്ചിപ്പുടിയും അറിയാമെന്നാണു. തല്ക്കാലം പൂച്ചു പുറത്താകാതെ രക്ഷപെട്ടു. ഡോക്റ്ററ് മലേരിയായുടെ സ്പെഷ്യലിസ്റ്റ് ആണു.

നമ്മുടെ ഉപഭൂഖണ്ടത്തിൽ മലേറിയാ വളരെ ഉണ്ടെന്നും ലോക ആരോഗ്യ സംഘടനയുടെ ഒരു ജോലിക്കു അദ്ദേഹം അപേക്ഷിക്കുകയാണെന്നും പറഞ്ഞു . അപേക്ഷാഫോറം പൂരിപ്പിച്ചതിൽ തെറ്റുണ്ടോ എന്നെല്ലാം അദ്ദേഹം വീണ്ടും വീണ്ടും ചോദിച്ചു. പൊതുവെ തുറ്കിയിലും യൂറൊപിയൻ രാജ്യങ്ങളിലും ഇന്ഗ്ലീഷ് അല്പം മോശമായതുകൊണ്ടു ശ്രീമാൻ കഴിവതും അദ്ദേഹത്തെ പ്രോത്സാഹിപ്പിചു. മകൾക്കും ഭാര്യയ്കും വളരെ താല്പര്യമായിരുന്നു ഇതു. മകൻ എഞ്ചിനീയറിങ്ങിനു തയ്യറെടുപ്പു നടത്തുകയായിരുന്നു. അയാൾക്ക് മാത്രം വലിയ താല്പര്യം കണ്ടില്ല

മറ്റൊരു യുക്രേനിയൻ പ്രൊഫെസർ ശ്രീമാന്റെ കൂടെ അതെ യൂനിവേര്സിറ്റിയിൽ ജോലി ചെയ്യുന്നുണ്ടായിരുന്നു. യു എസ് എസ് ആറ് വിഘടിച്ചതിനുശേഷം യുക്രൈൻ, ലിതുവേനിയ അസറ്ബൈജാൻ എന്നീ രാജ്യങ്ങളിലേ ജനങ്ങൾ വളരെ സാമ്പത്തിക ബുദ്ധിമുട്ടിലായി. ജോലിക്കു വേണ്ടി പല രാജ്യങ്ങളിലും അലയേണ്ടിവന്നു, കുവൈറ്റ് യുദ്ധം കഴിഞ്ഞു ഇറാഖികളെപ്പോലെ. ഈ പ്രൊഫസർക്കും രണ്ടു കുട്ടികളായിരുന്നു. ഒരാൾ മൊസ്കോയിൽ . കമ്പൂട്ടറ് സയൻസ് പഠിക്കുന്നു . പക്ഷെ അയാൾ ഒരു ഇന്ത്യൻ ഗുരുവിന്റെ കൂടെ യോഗയും മറ്റും പരിശീലിക്കുന്നു എന്നു അദ്ദേഹം പറഞ്ഞു. പഠിത്തത്തിൽ താല്പര്യം കുറഞ്ഞു വരുന്നതായി അദ്ദേഹം പരാതി പറഞ്ഞു. അവധിക്കു അദനയിൽ വന്നപ്പോൾ മകനെ ശ്രീമാന്റെ അടുത്തു സംഭാഷണത്തിനു വിട്ടു. അയാൾക്ക് ഇന്ത്യയിലെ ഗുരുക്കന്മാരെപ്പറ്റിയുള്ള സംശയങ്ങൾക്ക് അന്ത്യം ഇല്ലായിരുന്നു. ഞങ്ങളുടെ ഗുരു ആരാണെന്നു അയാൾക്കറിയണം. അവരുടെ വിചാരം എല്ലാ ഇന്ത്യക്കാർക്കും ഒരു ഗുരു ഉണ്ടാകും എന്നും ഗുരു ഇല്ലാതെ ഒന്നും പഠിക്കാൻ പറ്റുകയില്ലെന്നും ആണു. ഒരറ്ഥ്ത്തിൽ അതു ശരിയാണെങ്കിലും ആ കുട്ടി ഉദ്ദേശിച്ചതു സന്യാസത്തിനുള്ള ഗുരുവാണെന്നു ശ്രീമാനു വഴിയെ മനസ്സിലായി. ഞങ്ങൾ തിരിച്ചു പോരുന്നതിനു മുമ്പ് മകൻ ഹിമാലയത്തിൽ സന്യാസത്തിനു പോയി എന്ന വിവരം അദ്ദേഹം വേദനയോടെ എന്നെ അറിയിച്ചു. ഭാഗ്യത്തിനു അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്ന രണ്ടാമത്തെ മകനു അച്ഛന്റെ ആഗ്രഹത്തിനൊത്തുയരാൻ കഴിഞ്ഞു എന്ന് അദ്ദേഹം അറിയിച്ചു. ഇപ്പൊഴും ശ്രീമാനും ഈ പ്രൊഫസറും തമ്മിൽ ഇമെയിൽ വഴി സൌഹൃദം നിലനില്ക്കുന്നു. ഗവേഷണതിൽ മിടുക്കനായ അദ്ദേഹം

ഇപ്പോൾ അമേരിക്കയിൽ ജോലി ചെയ്യുന്നു. മകൻ അമേരിക്കൻ യുണിവേര്സിറ്റിയിൽ പഠിക്കുന്നു. ഒരു കുഴിയുണ്ടെങ്കിൽ കുന്നും ഉണ്ടാകുമെന്നു തീറ്ച്ചയാണല്ലൊ, അങ്ങനെ ആ മാതാപിതാക്കൾ സന്തോഷിക്കുണ്ടാവും .

## 12

## സ്നേഹത്തി ന്റെ ഭാഷ

ഞാനും മദാമ്മയുമായി അദനയിലു ചുറ്റിതിരിയുമ്പൊൾ ഉണ്ടായ പല സംഭവങ്ങളും ഓർക്കുമ്പോൾ സന്തോഷം ഉണ്ടാക്കുന്നു. ഒരിക്കൽ പെട്ടെന്നു ഒരു കുട്ടി എന്റെയടുത്ത് വന്നു എന്റെ കയ്യിൽ ഒരു ചെറിയ കായ വച്ചുതന്നു. നമ്മുടെ കാട്ടുനെല്ലിക്ക പൊലെ. എനിക്കും മദാമ്മക്കും അതു എന്താണെന്നു മനസ്സിലായില്ല, ഏതെങ്കിലും വിഷക്കായയാണൊ എന്നു സംശയിച്ചു. മദാമ്മ പറഞ്ഞു. " മാലാ, അതു കളഞ്ഞേക്കൂ, ചിലപ്പോൾ അതു വല്ല അലർജിയും ഉണ്ടാക്കും". ഞാൻ അതു വലിച്ചെറിഞ്ഞു കളഞ്ഞു. കുറചു മുമ്പോട്ട് നടന്നപ്പോൾ കുറെ കുട്ടികൾ ഒരു മരത്തിന്റെ ചുവട്ടിൽ കളിചുകൊണ്ടിരിക്കുന്നു. അവർ ആ മരത്തിന്റെ കായ പെറുക്കി തിന്നുകയാണു. അതിലൊന്നു ആണു ആ കുട്ടി വീട്ടിലെക്കു പോകും വഴി എനിക്കു തന്നതു. അതു എറിഞ്ഞു കളഞ്ഞതിൽ എനിക്ക് വലിയ വിഷമം തോന്നി. സ്നേഹത്തോടെ ആ ബാലൻ എനിക്കു തന്ന ഉപഹാരം ഞാൻ എറിഞ്ഞുകളഞ്ഞല്ലോ എന്നോർത്തു . ഒരാഴ്ച്ച കഴിഞ്ഞിട്ടും ആ ബാലന്റെ മുഖം എന്റെ കണ്ണിൽ നിന്നും മാഞ്ഞില്ല

## 13

## ുർക്കിയിലെ ഭക്ഷണ രീതികൾ

തുര്ക്കിയിലെ ജനങ്ങളുടെ പ്രധാന ഭക്ഷണം കുബ്ബൂസ് എന്ന് വിളിക്കുന്ന റൊട്ടിയാണ്. അല്പം പാകം തെറ്റിയാൽ വായിൽ കുത്തിക്കൊള്ളുന്ന തരം. മുറിച്ചോ പിച്ചി ചീന്തിയോയോ ആണ് കഴിക്കുക. നമുക്കു ചപ്പാത്തി കഴിക്കാൻ കറി വേണം, പക്ഷെ ഉത്തര ഇന്ത്യയിൽ ഒരു പച്ചമുളകും തക്കാളിയും പച്ചയായി കിട്ടിയാൽ ചപ്പാത്തിക്കു കറി ആയി. തുറ്കിയിൽ ധാരാളം പച്ചക്കറികൾ വേവിക്കാതെ സാലഡ് ആയി കഴിക്കുന്നു. ഒറ്റ നോട്ടത്തിൽ പുല്ലു

ചപ്പും ആണെന്ന് തോന്നാം. പക്ഷെ അത് വളരെ ഔഷധ ഗുണം ഉള്ളതാണെന്ന് അവർ പറയുന്നു. കേരളീയർ എല്ലാ ഭക്ഷണ സാധനങ്ങളും വേവിച്ചോ വറുത്തോ മാത്രമേ കഴിക്കുകയുള്ളല്ലോ. തുർക്കിയിൽ ഡിന്നറിനു ആദ്യം കൊണ്ടുവയ്കുന്ന സാലഡ് ഒരു വലിയ പ്ലേറ്റ് നിറയെ ഉണ്ടാവും. കുറച്ചു ഒലിവെണ്ണയും ഒഴിച്ചിരിക്കും. അത് മുഴുവൻ കഴിച്ചാൽ മറ്റു ഭക്ഷണം കഴിക്കേണ്ടി വരില്ല.അത്ര ഉണ്ടാവും. പച്ചക്കറികൾ  വേവിക്കാതെ ഭക്ഷിക്കുന്നത് ആരോഗ്യത്തിനു നലത്സാണ്. പക്ഷെ നമ്മുടെ നാട്ടിൽ കിട്ടുന്ന പച്ചക്കറികളിൽ വളത്തിന്റെയും കീടനാശിനികളുടെയും അളവ് വളരെ കൂടുതൽ ആണെന്നറിയാമല്ലോ. അതുകൊണ്ടു പലപ്പോഴും ആഗ്രഹം ഉണ്ടെങ്കിലും കഴിക്കാന് മടി ആണു. പഴങ്ങൾ പോലും ഉപ്പു വെള്ളത്തിൽ രണ്ടു മണിക്കൂർ മുക്കി വച്ചതിനു ശേഷമേ ഉപയോഗിക്കാറുള്ളൂ. പക്ഷെ അവിടെയും കീടനാശിനി ഉപയോഗിക്കുന്നുണ്ടു എന്ന വിവരം ഞങ്ങളു വൈകിയാണു അറിഞ്ഞതു. എങ്കിലും നമ്മുടെ തമിഴ് നാട്ടിൽ നിന്ന് വരുന്ന പച്ചക്കറിയുടെയത്ര മാരകമല്ല.എന്ന് മാത്രം.

പച്ചക്കറിപോലെ തന്നെ മാംസവും നമ്മുടെ പോലെ അവര് വേവിക്കുന്നില്ല. കബാബ് എന്നു വിളിക്കുന്ന മാംസ ഭക്ഷണം എന്റെ അനുഭവത്തിൽ പൂറ്ണമായും വേവിച്ചതാണോ എന്നു സംശയം ഉണ്ട്.. സ്റ്റീലിന്റെ നീണ്ട കമ്പിയില് കുത്തി, തുറന്ന തീയില് ചുട്ടെടുത്താണിത്.. തണുപ്പുകാലത്തു വെയിലുകൊള്ളാനും 'സൊറ' പറയാനും തുറസ്സായ മൈതാനത്തു തീയും കൂട്ടി സകുടുംബം ദിവസം മുഴുവനും ചിലവാക്കുന്നവരുണ്ടു. ഇതിനു വേണ്ടി മൊബൈൽ അടുപ്പും ലഭ്യമാണു. അടുപ്പും കരിയും ഭക്ഷണ സാധനങ്ങളും കുട്ടികളും കുടുംബവുമായി മൈതാനത്തു എത്തുന്നു, രാവിലെ. വൈകുന്നേരം വരെ ആണുങ്ങള് ചീട്ടുകളിച്ചും പെണ്ണുങ്ങൾ ഭക്ഷണം ഉണ്ടാക്കിയും വർതമാനം പറഞ്ഞും സമയം ചിലവാക്കും. 'ബാറ്ബെക്യൂ' പാർട്ടികളും ഉണ്ടാവും. ഇതിലും പ്രധാന ഭോജ്യം കബാബ് ആണു
.
മിക്കവാറും എല്ലാ ഭക്ഷണസാധങ്ങളും നല്ല രീതിയില് ലഭ്യമാണു. പാലും പച്ചക്കറികളും എല്ലാം. മുന്തിരി വള്ളികളും ഓറഞ്ചു ചെടികളും എല്ലാ വീട്ടിലും കാണാം. മുറ്റത്തു ഒരു പന്തൽ ഉണ്ടാക്കിയതുപോലെ

മുന്തിരിവള്ളി പടറ്ന്നു കിടക്കും. പച്ചക്കറികളും മറ്റും വാങ്ങാൻ ആഴ്ച ചന്തകളുണ്ടു.. ഒന്നര കിലൊമീറ്ററ് നീളം റോഡിന്റെ ഇരു വശവും സാധനങ്ങൾ നിരത്തിവച്ചിരിക്കും. ഉപ്പു തൊട്ടു കര്പ്പൂരം വരെ ഇവിടെ കിട്ടും. ചന്ത കഴിഞ്ഞു റോഡു കഴുകി വൃത്തിയാക്കിയതിനു ശേഷമേ ആള്കാർ പോകുകയുള്ളൂ.ചന്ത നടന്ന സ്ഥലമാണെന്നു റോഡു കണ്ടാൽ തോന്നുകയില്ല.ഞങ്ങൾ പ്രധാനമായും പഴങ്ങളാണ് ആണു ഇവിടെ നിന്നും വാങ്ങിയിരുന്നതു. നമ്മുടെ നാട്ടില് കിട്ടുന്ന എല്ലാ പഴങ്ങളും കിട്ടും. നമുക്കു പേരു പൊലും അറിയാത്ത മറ്റു ചിലതും. മുന്തിരി തന്നെ മൂന്നു നാലു തരം. ഏകദേശം ഒരു ഡോളറിനു ആറു കിലൊ വരെ കിട്ടും. ആഴ്ചയിൽ പത്തുകിലൊ എങ്കിലും പഴങ്ങള് ഞങ്ങൾ വാങ്ങി കഴിക്കുമായിരുന്നു. അടുത്ത ശനിയാഴ്ച ആകുംപോഴെക്ക് ഇതു തീറ്കാന് പാടുപെട്ടിരുന്നു. ഒന്നു രണ്ടു പ്രാവശ്യം ആയപ്പോൾ കച്ചവടക്കാർക്ക് ഞങ്ങളെ പരിചയം ആയി. സൌഹൃദപൂര്വമായ സ്വീകരണം. ഒരു സാധനം മാത്രം, നല്ലതരം അരി മാത്രം കിട്ടാനില്ല.ഉള്ളതു തന്നെ പശയുള്ള അരി. തുർക്കിയിലെ ആൾക്കാർ വളരെ കുറച്ചു ചോറു മാത്രമേ കഴിക്കാറുള്ളൂ. ഒരു ചെറിയ കപ്പു. അതും വെള്ളം വറ്റിചു വേവിച്ച ചോറു.ഇക്കാര്യത്തിലു മാത്രം ഞങ്ങൾ വിഷമിചു. ബസുമതി അരി അവിടെ കിട്ടാനില്ലായിരുന്നു.

## 14

## അംകാറായിലെക്കു

തുര്കിയുടെ തലസ്താനം ആണു അംകാറ . ഞങ്ങള് താമസിചിരുന്ന അദനയില് നിന്നു ആറു മണിക്കൂറ് യാത്ര ചെയ്താലേ അവിടെ എത്തൂ. പാസ്പോര്ടു വിസ ഇവ സംബന്ധമായ കാര്യതിനു ഞങ്ങള്കു അവിടെ പോകേണ്ടിയിരുന്നു. അക്കൂട്ടതില് നഗരം കാണാനും അവസരം ഉണ്ടാക്കി. തുര്കിയിലെ സാമ്പതിക പ്രശ്നങ്ങള് രൂക്ഷമായ സമയമായിരുന്നു. പണപ്പെരുപ്പം അനിയന്ത്രിതമായിക്കൊണ്ടിരുന്നു. ശ്രീമാണ്ടെ ശമ്പളം കിട്ടിയ്യാല് ഉടനെ തന്നെ ഡോള്ളറൊ പൌണ്ടോ ആക്കി മാറ്റിയില്ലെങ്കില് വൈകുന്നെരത്തേക്കു മാറ്റിവചാല് അന്പതു ഡോള്ളറ് വരെ നഷ്ടം വരാം. എല്ലാവര്കും അവരവരുടെ സമ്പാദ്യം ഏതു വിദേശ കറന്സിയിലും സൂക്ഷിക്കാം. അമെരികന് ഡോള്റിലോ ബ്രിട്ടീഷ്

പൌണ്റ്ടിലോ തുര്കിഷ് ലീറയിലോ. രാജ്യതിലെ ഏറ്റവും വലിയ ധനികറ് ആയ ഏതാനും പേര് വിചാരിചാല് തുര്കിഷ് ലിറയുടെ വില പെട്ടെന്നു കുറയാം, കൂടാം. ബാങ്കും രാഷ്ട്രീയ നേത്രുത്വവും വ്യവസായവും എല്ലൢ ഈ ഏതാനും പണക്കാരുടെ നിയന്ത്രണതിലായിരുന്നു. പണപ്പെരുപ്പവും സാമ്പതിക അസ്തിരതയും മൂര്ധന്യതിലായപ്പോള് ലോകബാങ്കിന്റെ സഹായം വാങ്ങി തുടങ്ങി. അമെരികയുടെ സ്വാധീനം വ്യക്തമായി ഇതിനു കാരണമായി. അമേരികയുടെ ഒരു പട്ടാള ഒരു കേന്ദ്രം അദനക്കു അടുതുണ്ടു. ഇഞ്ചെര്ലിക് ബേസു എന്നാണു പേരു.ഇറാക്കിനെ ലക്ഷ്യ മാക്കി തോക്കുമായി അന്നുതന്നെ. ( ഇറാക്കിലെ അമേരിക്കന് ഇടപെടലിനു മുന്പാണു ഞങ്ങല് അവിടെ ഉണ്ടായിരുന്നതു). ലോകബാങ്കിന്റെ ഒരു പ്രതിനിധി സ്തിരമായി അംകാരായില് താമസവുമായി. അയാള് ഒരു സൂപെറ് പ്രധാനമന്ത്രി ആയി തുര്കിയുടെ സാമ്പതിക കാര്യങ്ല് നിയന്ത്രിചുകൊണ്ടിരുന്നു. സധാരണ ജനങ്ങല് അരപ്പട്ടിണിയില് ആയിരുന്നു. അവരുടെ പ്രധാന ആഹാരമായ റൊട്ടി ( ഗദ പോലെ ഇരിക്കുന്ന സാധനം, നമ്മുദെ നാട്ടിലെ ഫ്രെഞ്ചു രോള്ളിണ്ടെ അഥവാ സാണ്ട്വിച് റൊട്ടിയുടെ ഒരു പരുക്കന് രൂപം) സര്കാര് നിയന്ത്രിത കടകളില് കൂടി വിതരണം തുടങ്ങി.ഈ റൊട്ടി കൊണ്ടുവരുന്ന വാഹനവും കാത്തു കടക്കു മുന്നില് വലിയ ക്യൂ മണിക്കൂറുകള്കു മുമ്പു കാണാറുണ്ടായിരുന്നു, ചില സമയതു നമ്മുടെ റേഷന് കടകളുടെ മുന്പിലെ പോലെ. ഇതൊക്കെയാണെങ്കിലും തുര്കിയിലെ ഗതാഗത സൌകര്യം മറ്റു യുറോപിയന് രാജ്യങ്ങളിലെക്കാള് ഒട്ടൂം മോശമല്ലൂയിരുന്നു ഒന്നം തരം നിരത്തുകള്. വിദേശനിര്മിതമായ നല്ല ഏസി ബസ്സുകള്. ബസ്സില് കയറിയാല് അര മണിക്കൂറ് കഴിഞ്ഞാല് ഉടനെ ശര്ദ്ദിക്കുന്ന സ്വഭാവമുള്ള എനിക്കു അംകാറായിലേക്കു ആറു മണിക്കൂറ് യാത്ര ചെയ്തിട്ടൂം യാതൊരു അസുഖവും ഉണ്ടായില്ല എന്നതു റോഡിന്ടെയും വാഹനത്തിന്റെയും മെച്ചം കൊണ്ടു മാത്രമായിരുന്നു. ഉള്പ്രദേശം പുല്മെത്ത വിരിച്ചതു പോലെ അതീവ സുന്ദരം. നീണ്ട യാത്രക്കു ഇടക്കു റ്റോയിലെട്ടു സൌകര്യവും രെസ്റ്റൊറന്റും ഉള്ള വിശ്രമസണ്കെതം. വളരെ വ്രിതിയും വെടുപ്പും ഉള്ള സ്തലം. ചെറിയ തുക കൊടുക്കെണ്ടി വന്നാലും പത്തു മിനുട്ടു കൊണ്ടു ഫ്രെഷ് ആവാന് കഴിയും. നമ്മുടെ ബസ് സ്റ്റാണ്ടുകളില് സ്ത്രീകള്കുണ്ടാകുന്ന അസൌകര്യം ഞാന് ഓര്തു. ശ്രീമാന്റെ ഒരു

സഹപ്രവര്ത്തകന് തന്റെ പ്രായമായ അമ്മയെ കോഴിക്കോട്ടു നിന്നു തിരുവനതപുരതേക്കു രാത്രി കണ്ണൂറ് ദീലക്സു ബസ്സില് കയറ്റിയിട്ടു പറഞ്ഞു. “അമ്മാ ഞാന് എല്ലാം ശരിയാക്കി വചിട്ടുണ്ടു. അമ്മകു വേണ്ടി. ഒരു കാര്യം ഒഴിച്ചു.” അമ്മ പറഞ്ഞു.”മോനേ ,നീ വിഷമിക്കേണ്ട ഞാന് രാവിലെ മുതല് ഒരിറക്കു വെള്ളം കുടിച്ചിട്ടില്ല അക്കാര്യം ഓര്ത്തു” എന്നു. ഈ ദീറ്ഘദൂര ബസ്സുകള് നഗര പ്രാന്തതിലുള്ള ബസ് സ്റ്റേഷനുകളില് നിന്നും ആണു പുറപ്പെടുക. നഗരത്തിലെ ആപ്പീസില് നിന്നും ചെറിയ ബസ്സിലോ വാനിലോ ഈ വലിയ ബസ് സ്റ്റേഷനില് എതിക്കുന്നു, ബസ് ഓടിക്കുന്നവറ് തന്നെ, പ്രത്യേകം ചാര്ജില്ലതെ. വളരെ മാന്യമായ പെരുമാറ്റം. കിളികളുടെ ശല്യം തീരെ ഇല്ല സാധനങ്ങല് ഇറക്കാനും കയറ്റാനും ബസ്സു കമ്പനിയുടെ ആല്ക്കാറ്. പോറ്ട്ടറ് മാരുടെ സഹായം വേണ്ട. അട്ടിമറി ശല്യം ഇല്ല നമ്മുടെ നാട്ടിലെ ഈ പ്രഷ്നങല്കെല്ലാം കാരണം സാമ്പതികം മാത്രമല്ലഎന്നു തീര്ച ഇതൊക്കെ കാണുമ്പോള് .

## 15

### അങ്കാറ- തുർക്കിയുടെ തലസ്ഥാനം

തുർക്കിയിലെ ഏറ്റവും വലുതും പ്രധാനപ്പെട്ടതുമായ രണ്ടു നഗരങ്ങളാണ് അങ്കാറ എന്ന തലസ്ഥാനവും ഇസ്താംബുൾ നഗരവും. . അങ്കാറ തികച്ചും ആധുനികമായ നഗരം. തന്നെയാണ്. വിദേശ രാജ്യങ്ങളുടെ എല്ലാ എംബസ്സികളും ഇവിടെ ആണു. ഞങ്ങളു പ്രധാനമായും അമേരികയിലേക്ക് പോകാനുള്ള വിസ എടുക്കാനാണു അവിടെ പോയതു. നഗരവും കാണാന് സാധിചു. തുര്കിയിലെ ഒരു സുഹൃത് ശരിയാക്കി തന്ന വഖ്ഫ് ബോർഡിന്റെ ഗസ്റ്റ് ഹൌസില് ആയിരുന്നു താമസം. സുഹൃത്തിന്റെ സഹോദരൻ ബസ്റ്റാൻഡിൽ വന്നു ഞങ്ങളെ സ്വീകരിചു താമസ സ്ഥലത്തെത്തിചു. എല്ലാസൌകര്യങ്ങളും ഉള്ള സ്ഥലം.. ആവശ്യമെങ്കിൽ സ്വന്തമായി ഭക്ഷണം പാചകം ചെയ്യാനുള്ള സംവിധാനം വരെ ഉണ്ടു. ഞങ്ങൾ ചായ മാത്രം ഉണ്ടാക്കിയിരുന്നു.

നമ്മുടെ ഇന്ത്യന് സ്ഥാനപതിയെ കാണാന് ഒരു ശ്രമം നടത്തി.

മലയാളിയായ ഭദ്രകുമാറായിരുന്നു ആയിരുന്നു അന്നു അവിടത്തെ സ്ഥാനപതി. അദ്ദേഹത്തെ കാണാൻ കഴിഞ്ഞില്ല. എന്നാല് മറ്റു രണ്ടു മലയാളി സുഹൃത്തുക്കളെ കിട്ടി. വിജയും രതിയും. വളരെ സ്നേഹപൂറ്വം ഞങ്ങളെ സ്വീകരിച്ചു, വീട്ടിലെക്കു ക്ഷണിച്ചു. അവരുടെ രണ്ടു മക്കളും അമേരിക്കയിലാണു. ഒരാള് കാനഡായിലും മറ്റെ ആള് യുഎസ്സിലും.. ഹൃദയ ശസ്ത്രക്രിയ കഴിഞ്ഞിട്ടും അദ്ദേഹം ഊൗര്ജസ്വലനായി ഒരു വിദേശ കമ്പനിക്കു വേണ്ടി ജോലി ചെയ്യുന്നു. ഒന്നാം തരം മലയാളി സദ്യ ഒരുക്കി രതി ഞങ്ങളെ സ്വീകരിച്ചു, മുരിങ്ങക്കായ് കുവെയിറ്റിലെ ബന്ധുക്കള് കൊണ്ടുവന്നിരുന്നു എന്നു അവരു പറഞ്ഞു. വീട്ടില് ഒന്നാം തരം ഒരു പൂന്തോട്ടം ഉണ്ടാക്കിയിരിക്കുന്നു. പിച്ചിയും റോസും വളര്ന്നു പന്തലിച്ചിരിക്കുന്നു.. ഒരു വലിയ താമരപൂവിന്റെ വലിപ്പമുള്ള റോസപ്പൂവു ഞങ്ങളെ അത്ഭുതപ്പെടുത്തി



യുദ്ധ പ്രതിമ - മരിക്കുന്ന പടയാളി



വിജയ്-രതി മാരുടെ പൂന്തോട്ടം



.

അങ്കാര അത്താക്കുലെ

അദനയില്  ഞങ്ങള് ഒരു ഇന്ത്യക്കാരനെയും  കണ്ടുമുട്ടിയിരുന്നില്ല. എംബസ്സിയില് നിന്നാണറിഞ്ഞതു അദനയില് വര്ഷങ്ങളായി താമസമുള്ള ഒരു മലയാളി ഉണ്ടെന്നതു. ഒരു തുര്കിക്കാരനെ കല്യാണം കഴിച്ചു ജീവിക്കുന്ന സുബൈദ. ( അവരെപറ്റി വിശദമായി പിന്നീടു.)



അതിഥിയും ആതിഥേയയും



പാർക്ക്  അങ്കാര

അങ്കാറയില് ഞങ്ങളെ ഏറ്റവും ആകര്ഷിച്ചതു അവിടത്തെ അനത്തോലിയൻ മ്യൂസിയം ആയിരുന്നു. പ്രവേശനഫീസു ശ്രീമാനു പകുതി മതി. അധ്യാപകനായതിന്റെ ഗുണം. തുറ്കിയിലെ വിവിധ ഭാഗങ്ങളില് നിന്നു ഖനനം ചെയ്തെടുത്ത അനത്തോലിയന് സംസ്കാരരത്തിന്റെ സ്മാരകങ്ങൾ വളരേ നല്ല രീതിയില് പ്രദര്ശിപ്പിചിരിക്കുന്നു. അനത്തോലിയൻസംസ്കാരം നമ്മുടെ മോഹ ൻ ജോദാരോയെക്കാൾ പുരാതനമാണു. അവിടെ പ്രദര്ശിപ്പിച്ചിട്ടുള്ള പലതും അപൂറ്വമാണു. ഏകദേശം മൂവായിരം ബി സി യില് സാറ്ത്ഥവാഹക സംഘം യാത്രയിലെ വരവുചിലവു കണക്കുകൾ തുകലില് എഴുതി ഒരു കല്ലുകൊണ്ടുണ്ടാക്കിയ കൂട്ടില് സൂക്ഷിചിരിക്കുന്നു. അതു പോലെ മറ്റു പലതു. മരിച്ചു കൊണ്ടിരിക്കുന്ന ഒരു യോദ്ധാവിന്റെ ചിത്രം യുദ്ധവിജയത്തിന്റെ സ്മാരകമാണെങ്കിലും യുദ്ധത്തിന്റെ ഭീകരത ചിത്രീകരിക്കുന്നു. അത്തത്തുറ്കിന്റെ സ്മരണക്കുണ്ടാകിയ വലിയ ടവറ് ( അത്താക്കുലെ) നഗരത്തിന്റെ തിരുമാറില് നില്കുന്നു. അതിന്റെ മുകളിലെക്കു ലിഫ്റ്റില് പോയി. ശക്തമായ കാറ്റില് എന്റെ സാരിയും മറ്റും പറന്നു വല്ലാത്ത ബുദ്ധിമുട്ടുണ്ടാക്കി. . നല്ലഒരു പാര്കു, അരയന്ന്ങ്ങൾ മന്ദം മന്ദം നീന്തി നടക്കുന്ന ജലാശയം എല്ലാം കണ്ണിനു കുളിര്മയേകുന്നു




തൊഴിലിന്റെ മഹത്വം - പ്രതിമ

അവിടെ വച്ചു ഞങ്ങളെ നഗരം കൊണ്ടു കാണിക്കാന് ഒരു ഇറാഖി പൌരന് തയ്യറായി. അയാള് ഒരു സിവില് എഞ്ചിനീയറ് ആണു. ഇറാഖില് യുദ്ധം കഴിഞ്ഞു ജീവിതം ദുസ്സഹമായപ്പോള് തൊഴില് തേടി തുര്കിയില് വന്നതാണു. മൂന്നു കുട്ടികളും ഭാര്യയുമായി ഒരു ചെറിയ മുറിയില് ഒതുങ്ങി ക്കഴിയുന്നു. ഭൂഗര്ഭ ഗവേഷണ വിഭാഗത്തില്. ഒഴിവു ദിവസം ആയതു കൊണ്ടു വഴികാട്ടി ആയി അല്പം പൈസ സമ്പാദിക്കാനുള്ള ശ്രമം ആണു. ഞങ്ങളെ ദിവസം മുഴുവനും ചുറ്റി നടന്നു കാണിച്ചു മ്യൂസിയം കാണാന് ക്ഷണിച്ചെങ്കിലും അയാള് വന്നില്ല.ഉച്ച ഭക്ഷണം ഞങ്ങളുടെ കൂടെ നിര്ബന്ധിച്ചപ്പോള് കഴിക്കാന് തയ്യാറായി. വൈകുന്നേരം ഒറു ചെറിയ തുക കൊടുത്തപ്പോൾ അതും നിരസിചു. ഞങ്ങൾ നിര്ബന്ധിച്ചു കുട്ടികള്കു മധുരം വാങ്ങി കൊടുക്കാനെന്നു പറ ഞ്ഞാണു അതു പോക്കെറ്റില് ഇട്ടതു. ഇന്ത്യക്കാരോടുള്ള സ്നേഹമൊ, മിക്കവാറും ഒരേ തൊഴില് ചെയ്യുന്നവരോടുള്ള സഹാനുഭൂതിയോ. സാമ്പത്തികമായി ബുദ്ധിമുട്ടുകളുണ്ടെങ്കിലും അഭിമാനം വലുതാണു. എതായാലും അതും ഒരു അനുഭവമായി.




അങ്കാറ പള്ളി - ബ്ലൂമോസ്ക് മാതൃക



അരയന്നങ്ങൾ

17

**മലയാളി മങ്ക തുർക്കിക്കാരന്റെ വീട്ടമ്മ**

അങ്കാറയില്‍ ഇന്ത്യന്‍ എംബസ്സിയിൽ നിന്നും അറിഞ്ഞു കേട്ട സുഹറായെ അദനയില്‍ തിരിച്ചു വന്ന ഉടനെ വിളിച്ചു. ആദ്യം ഞങ്ങളുടെ മുറി തുറ്കിഷ് ഭാഷയില്‍ തുടങ്ങി എങ്കിലും മലയാളം കേട്ടപ്പോള്‍ സന്തോഷമായി സംഭാഷണം തുടങ്ങി. പന്ത്രണ്ടു വർഷമായി തുറ്കിയില്‍ ഭര്ത്താവിനോടും കുഞ്ഞുങ്ങളോടും കൂടി കഴിയുന്ന ഒരു വീട്ടമ്മ. ചാലക്കുടിക്കു അടുത്തു ജനിച്ച ഒരു തനി നാട്ടിന്പുറത്തുകാരി എങ്ങനെ തുറ്കിയിലെത്തി എന്നതു രസകരമാണു.

സുഹറായുടെ അകന്ന ബന്ധ്തിലുള്ള ചില നാട്ടുകാരു സൌദിയില്‍ ജോലി ചെയ്തിരുന്നു. അവരുടെ സുഹൃത്തായി മാറിയ റഹീം ഇന്ത്യക്കാരുടെ രീതികള്‍ കണ്ടു ഭ്രമിച്ചു, ഒരു ഇന്ത്യക്കാരിയെ, പ്രത്യേകിച്ചും മലയാളി പെണ്കുട്ടിയെ തന്നെ, കല്യാണം കഴിക്കാന്‍ താല്പര്യം പ്രകടിപ്പിച്ചു. ഇതിനു വേണ്ടി സുഹൃത്തുക്കളുടെ കൂടെ

നാട്ടിൽ വന്നു. അവർ സുഹറായുടെ വീടുകാരുമായി പരിചയപ്പെടുത്തി. സാമ്പത്തികമായി അല്പം ബുദ്ധിമുട്ടുകൾ അനുഭവിച്ചിരുന്ന കുടുംബമായിരുന്നു സുഹറായുടെതു. അച്ചൻ നേരത്തെ മരിച്ചു പോയിരുന്നു. സഹോദരങ്ങൾ ചെറിയ വരുമാനം കൊണ്ടു രണ്ടറ്റവും മുട്ടിക്കാൻ വിഷമിക്കുന്നവരു . ആ കുടുംബത്തിനു ഒരു സഹായം ആകട്ടേ എന്നു അവർ വിചാരിച്ചുകാണും. പക്ഷെ സുഹറായുടെ ഉമ്മയ്കു തന്റെ ഒരേ ഒരു മകളെ ഇത്രയും ദൂരെ അയക്കുന്നതിനു തീരെ താല്പര്യം ഇല്ലായിരുന്നു. സുഹറായെ കണ്ടു മോഹിച്ചെങ്കിലും നിരാശനായി റഹിം തിരിച്ചുപോയി. ആശ തീരെ കൈവെടിഞ്ഞില്ല എന്നു മാത്രം. ഒരു വറ്ഷം കഴിഞ്ഞു സുഹൃത്തുകളുടെ കൂടെ റഹിം വീണ്ടും ചാലക്കുടിയിൽ എത്തി. യാതൊരു പരിചയവുമില്ലാത്ത ഒരു വിദേശി വീണ്ടും വിവാഹാഭ്യര്ത്ഥന നടത്തിയപ്പോൾ വീട്ടുകാർ ഇത്തവണ സമ്മതിച്ചു. വീട്ടിലെ എല്ലാ കാര്യങ്ങളും ഏറ്റെടുത്തു സ്വന്തം മകനെക്കാൾ സ്നേഹമുള്ള ഒരു മരുമകനെ ആ സ്നേഹമയിയായ ഉമ്മയ്കു കിട്ടി. വിവാഹത്തിനുള്ള എല്ലാ ചിലവും സ്വയം വഹിച്ചു റഹിം സുഹറായെ വിവാഹം കഴിച്ചു. പക്ഷെ ഇത്രയൊക്കെ ആയിട്ടും റഹിമിനു മലയാളം ഇപ്പൊഴും തീരെ അറിഞ്ഞുകൂട. സുഹറാ പറയും ഒരു കണക്കിനു അതു നലല്ലാണു. ഇയാളെ ചിലപ്പോൽ രണ്ടു ചീത്ത പറയാമല്ലോ എന്നു. ആ ഉമ്മ മരിക്കുന്നതുവരെ റമദാനു എല്ലാ വർഷവും റഹീമും സുഹറായും കുട്ടികളുമായി വന്നുകൊണ്ടിരുന്നു, ഉമ്മയെയും കുടുംബവുമായി കഴിയാൻ. പണ്ടൊക്കെ മാസത്തിലൊരിക്കൽ എങ്കിലും ഫോൺ വിളിച്ചിരുന്നു. ഇന്നും വനിതയും മാതൃഭൂമി വാരികയും പതിവായി പോസ്റ്റിൽ വരുത്തുന്നുണ്ടു. അതു മാത്രമാണു ഇന്നു കേരളവുമായുള്ള ബന്ധം. ഞങ്ങളെ കണ്ടപ്പോൾ ഉണ്ടായ സന്തോഷം പറഞ്ഞറിയിക്കാൻ വയ്യ, ഞങ്ങൾക്കും. അദനയിൽ ആറുമാസമായിട്ടും മലയാളം വീട്ടുകാരനോടല്ലാതെ സംസാരിക്കാൻ ഒരാളെ കിട്ടിയതിൽ എനിക്കും. ഷോപ്പിങ്ങിനു സുഹറാ വലിയ സഹായമായിരുന്നു. സാധനങ്ങൾക്ക് നമ്മൂടെ രീതിയിൽ വില പേശാനും മറ്റും അവൾ പഠിപ്പിച്ചു തന്നു.

സുഹറായ്കും റഹീമിനും മിടുക്കികളായ രണ്ടു പെന്കുട്ടികളാണുള്ളത്. . തനി തുർക്കിഷ് ഷ് സുന്ദരികൾ. ഇളയവൾക്ക് സുഹറയുടെ ഇന്ത്യൻ നിറം കിട്ടിയെന്നു മാത്രം.

മൂത്തവൾക്ക് ഇന്തിയൻ രീതികളോടു താല്പര്യം കാണിക്കുന്നുണ്ടു. ഇന്ത്യയിൽ വരണമെന്നും ഉമ്മയുടെ നാടു കാണണമെന്നും ആഗ്രഹമുണ്ടു. മൂന്നു നിലയുള്ള ഒരു ഫ്ലാറ്റിലാണു സുഹറായും കുടുംബവും താമസിക്കുന്നതു. താഴത്തെ നിലയിൽ അവരുടെ അച്ചനും അമ്മയും. മുകളിൽ റഹിമിന്റെ സഹോദരിയും. തുറ്കിഷ് രീതിയിലാണു വീടു അലങ്കരിചിരിക്കുന്നതു. മലയാളിത്തം ഒട്ടും ഇല്ല ഭക്ഷണ രീതികളും അവിടുത്തെ തന്നെ. സുഹറായെ ഇപ്പോൾ കണ്ടാൽ മലയാളി ആണെന്നു തോന്നുകയേ ഇല്ല. അല്പം ഇരുണ്ടു തടിച്ചു മുടി ബോബ്ബു ചെയ്തിരിക്കുന്നു. യൂറോപിയൻ വസ്ത്റ ധാരണവും കൂടി ആയപ്പോൾ തികഞ്ഞു. അവരുടെ ഒരു പഴയ കാറിൽ ആണു ആദ്യം ഞങ്ങളുടെ വീട്ടിൽ വന്നതു. ഡ്രൈവിംഗ് അറിയാമെങ്കിലും ഭര്ത്താവാണ് കാറ് ഓടിച്ചതു. ഞങ്ങൾ അവരുടെ വീട്ടിലും പോയി. റഹിമിന്റെ ഉമ്മായും വാപ്പായും സുഹറായെ വളരെ സ്നേഹപൂറ്വം കരുതുന്നു. വിദേശിയാണെന്ന യാതൊരു സംശയവുമില്ല. സ്നേഹക്കുറവും ഇല്ല. സുഹറാ അക്കാര്യതിൽ വളരെ ഭാഗ്യവതിയാണെന്നു പറഞ്ഞു. ഇത്ര ദൂരം അന്യനാട്ടിൽ സ്വന്തം അമ്മയെയും അച്ചനെയും പോലെ സ്നേഹിക്കുന്ന അമ്മായി അമ്മയും അമ്മായി അച്ചനും. റഹീം സൌദിയിൽ ഒരു മോടോർ മെക്കാനിക്കാണെന്നു തോന്നുന്നു. ആറുമാസം ജോലി ചെയ്തു ആവശ്യത്തിനു പൈസയുമായി വരും. ആറുമാസം (അഥവാ പൈസ തീരുമ്പോൾ – സുഹറാ) തിരിച്ചു പോകും.വേണ്ടും കാടാറുമാസം, വീടാറുമാസം. വളരെ സന്തോഷമായി കഴിയുന്ന കുടുംബം. നാട്ടിൽ നിന്നു തെങ്ങും വാഴയും മറ്റും കൊണ്ടുവന്നു വച്ചു എങ്കിലും ചെങ്കിലും കലാവസ്ഥ പിടിക്കാത്തതുകൊണ്ടു അവ വളര്ന്നില്ല എന്നു അവൾ ഖേദപൂർവം പറഞ്ഞു, പക്ഷേ സുഹറായുടെ ജീവിതം ഐശ്വര്യപൂരവം വളര്ന്നു പന്തലിച്ചിരിക്കുന്നു.

18

## ഏഷ്യക്കാരോ യുറോപ്പിയ്ന്സോ

തുർക്കി എന്ന രാജ്യത്തിൽ കുറച്ചുഭാഗം യുറോപ്പിലും ബാക്കി ഏഷ്യയിലുമാണ്. പൊതുവെ ഞങ്ങളുടെ അനുഭവത്തിൽ തുര്ക്കിഷ് ജനതയുടെ സംസ്കാരത്തിന് കൂടുതൽ ഏഷ്യൻ സംസ്കാരത്തോടാണ് അടുപ്പം. പക്ഷെ അവരിൽ നല്ലോരംശം യുറോപ്യരാകാനാണു ആഗ്രഹിക്കുന്നതു എന്ന് തോന്നുന്നു. അതുകൊണ്ടു വേഷത്തി ലും മറ്റും അവർ യുറോപ്യന്സിനെ അനുകരിക്കുന്നു. ശരിക്കും ഭാരതീയ സംസ്കാരം പോലെ തുര്ക്കിയിലെ ഇന്നത്തെ സംസ്കാരം ഒരു സങ്കര സംസ്ക്കാരം ആണ്. തുർകിഷ് ഭാഷ തന്നെ നല്ല ഉദാഹരണം. ലിപി ഇന്ഗ്ലിഷ്. വ്യാകരണം അറേബ്യൻ ഭാഷയുടെ. ഇക്കാരണം കൊണ്ടു അവർക്ക് ഇംഗ്ലീഷ് ഭാഷ ഒരിക്കലും നല്ലവണ്ണം കൈകാര്യം ചെയ്യാൻ അവർക്ക് കഴിയാറില്ല. മിക്കവാറും എല്ലാ പുസ്തകങ്ങളുടെയും തുർകിഷ് പരിഭാഷ ലഭ്യമാണ്, എഞ്ചിനീയറിംഗ് ബുക്കുകൾ വരെ. പകർപ്പവകാശം എന്നതിനെപ്പറ്റി അവർ കേട്ടിട്ടുണ്ടോ എന്ന് തന്നെ സംശയം. ശ്രീമാന് ആദ്യത്തെ ക്ലാസുകൾ കഴിഞ്ഞപ്പോൾ തന്നെ ഇതു മനസ്സിലായി. മിക്കവാറും എല്ലാ വിവരവും ബോർഡിൽ എഴുതണം. വിദ്യാർഥികൾ അനുസരണയോടെ എല്ലാം എഴുതി എടുത്ത് കൊള്ളും. ചോദ്യം ചോദിക്കുന്നതും അതിൽ നിന്നു തന്നെ ആണെങ്കിൽ വളരെ സന്തോഷം. എല്ലാവരും നല്ല മാർക് വാങ്ങും. അല്പം മാറ്റി ചോദിച്ചാൽ കുഴപ്പമാണ്. ഒരു സുഹൃത്ത് പറഞ്ഞ ഒരു കഥ ഓര്മ വരുന്നു. അദ്ദേഹത്തിന്റെ യുനിവേര്സിറ്റിയിൽ രണ്ടു അറബ് കുട്ടികളെ കോപ്പിയടിച്ചത്തിനു പിടിച്ചു. രണ്ടു പേരും ഒരേ രീതിയിൽ എഴുതിയിരിക്കുന്നു, ഒരേ തെറ്റ്. സാധാരണ ഗതിയിൽ ഒരേ തെറ്റ് വരുന്നത്പൂർവമാണ്. അവരെ വിളിച്ചു വിരട്ടി. അവർ സത്യം പറഞ്ഞു, അവർ കോപ്പിയടിച്ചിട്ടില്ല. സാർ പഠിപ്പിച്ച അതേ രീതിയിൽ എഴുതിയിട്ടുണ്ട്. ക്ലാസ്സ് നോട്ടു കൊണ്ടുവന്നു അവർ കാണിച്ചു. സത്യമാണ്, തെറ്റ് അധ്യാപകന്റെതായിരുന്നു. അവർ ക്ലാസ്സിൽ പഠിപ്പിച്ചത് അത് പോലെ വള്ളി പുള്ളി വിസർഗം കളയാതെ എഴുതിയിരിക്കും.



**ഏഷ്യയിൽ നിന്ന് യുറോപ്പിലെക്കുള്ള പാലം**

യുറോപ്യൻ കൌൺസിൽ അംഗത്വവും തുര്ക്കിഷ് ജനതയുടെ ഒരു ചിരകാലാഭിലാഷം ആണ്. പക്ഷെ ഇപ്പോഴും അത് സാക്ഷാൽകരിക്കപ്പെട്ടിട്ടില്ല പല കാരണങ്ങൾ കൊണ്ടും.ഇന്ത്യയും പാകിസ്ഥാനും പോലെ ടര്കിയും ഗ്രീസും തമ്മിൽ ശത്രുതയാണ്. സൈപ്രസിന്റെ പേരിൽ. തുര്ക്കിയിലെ ചരിത്ര പ്രധാനവും ഇന്നും മോടി നിലനിർത്തുന്നതുമായ വലിയ നഗരമാണ് ഇസ്റ്റാമ്പുൾ. ആ നഗരത്തിന്റെ പകുതി ഭാഗം യുറോപ്പിലും പകുതി ഏഷ്യയിലുമാണ്. സാമ്പത്തികമായി തുര്കി നമ്മളെക്കാൾ പിന്നിലാണ്. കുരിശു യുദ്ധങ്ങൾക് പോയവർ എല്ലാം തുര്ക്കിയെ ചവിട്ടി മെതിച്ചാണ് പോയത്. അവരുടെ അനാത്തോളിയൻ സംസ്കാരം നമ്മുടെ മോഹൻ ജോദാരോ സംസ്കാരത്തെക്കാൾ പഴയതാണ്. പക്ഷെ തുടർച്ചയായ യുദ്ധത്തിലും, ഭൂകമ്പങ്ങളിലും പഴയത് പലതും നശിച്ചു പോയി. ഭൂഗര്ഭങ്ങളിൽ നിന്നു കുഴിച്ചെടുത്ത ഒരുപാടു ചരിത്രാവശിഷ്ടങ്ങൾ അവർ മ്യൂസിയത്തിൽ വച്ചിരിക്കുന്നു. അങ്കാരായിലെ അനതോളിയൻ മ്യൂസിയം ലോകത്തിലെ ഏറ്റവും വലിയ മ്യൂസിയങ്ങളിൽ ഒന്നാണ്.

## ഇസ്റ്റാം ബുൾ സന്ദർശനം

അങ്കാറ കണ്ടു അമേരിക്കയിലേക്കുള്ള വിസയും ശരിയാക്കി . . ആറുമാസത്തെ വിസ ആവശ്യപ്പെട്ടപ്പോൾ നിങ്ങള്ക്ക് പത്തു കൊലല്ലത്ത വിസ പിടിച്ചോ എന്ന് അമേരിക്കൻ എംബസ്സി . പോകുന്ന വഴി ഒരു ദിവസം ഇസ്റ്റാം ബുളിൽ തങ്ങി നഗരം കണ്ടു പോകാമെന്ന് വിചാരിച്ചു. . യുറോപ്പിന്റെ കവാടം ആണ് ഇസ്റ്റാംബുൾ . ഞങ്ങൾക്ക് സഹായി ആയതു ഒരു വൈദ്യവിദ്യാർത്ഥി ആയിരുന്നു. അദനയിലെ ഒരു സുഹൃത്തിന്റെ ബന്ധു. നാസര് എന്നാണു പേരു. അയാള് വിമാനത്താവളത്തിൽ കാത്തുനിന്നിരുന്നു. ഇംഗ്ളണ്ടിലേക്കുള്ള യാത്റാമദ്ധ്യേആയിരുന്നതു കൊണ്ടു അല്പം ലഗേജു കൂടുതല് ഉണ്ടായിരുന്നു. താമസം നാലാമത്തെ നിലയിലുള്ള ഒരു ഫ്ലറ്റിൽ ആയിരുന്നു അതും അദന സുഹൃത്തിന്റെ വക. ടാക്സിക്കാരൻ ഞങ്ങള് ആവശ്യപ്പെടാതെ തന്നെ സാധനങ്ങൾ ഫ്ലറ്റിലെത്തിച്ചു. കൂടുതൽ പൈസ കൊടുത്തിട്ടും വാങ്ങിയില്ല നാസര് ഞങ്ങൾക്ക് വേണ്ടി എല്ലാ സാധനങ്ങളും ഫ്ലറ്റില് എത്തിച്ചിരുന്നു. ചായക്കുള്ള പാലു വരെ. രാത്രി പുറത്തുനിന്നു ഭക്ഷണം കഴിചു . ചെറുതെങ്കിലും വൃത്തി ആയി സൂക്ഷിക്കുന്ന ഹോടെല്. അരണ്ട വെലിച്ചത്തില് ഒരു വെള്ളച്ചാട്ടത്തിന്റെ മാത്രുക ഉണ്ടാകി വച്ചിരിക്കുന്നു. അര മണിക്കൂരിനകം ഭക്ഷണം എത്തി. സാലദാണു ആദ്യം. തുര്കിഷ് ഭക്ഷണത്തിന്റെ അനുപേക്ഷണീയമായ ഘടകമാണു സാലദ്. സാമാന്യം വലിയ ഒരു പാത്രം നിറയെ ഉണ്ടാവും. തക്കാളിയും കക്കിരിയും മറ്റു ചില ഇലകളും. അതിന്റെ പുറത്തു കുറച്ചു ഒലിവെണ്ണയും ഒഴിചിരിക്കും. അതു മുഴുവന് കഴിച്ചാൽ തന്നെ നമ്മുടെ വയറ് നിരഞ്ഞിരിക്കും. അതു കഴിയുമ്പോളാണു പ്രധാന ഭക്ഷണവും റൊട്ടിയും വരുക



അവീടെ വച്ചു ഞങ്ങള് ഒരു പാകിസ്താനി ഡോക്റ്ററെ പരിചയപ്പെട്ടു. ഖാദറ് എന്നാണു പേര്. ലെഗ് സ്പിന്നെറ് അബ്ദുൽ ഖാദെറിന്റെ സമാനമായ രൂപം. 18 വര്ഷമായി അദ്ദേഹം ഇസ്റ്റാം ബുളില് ജോലി ചെയ്യുന്നു. ഒരു തുര്കിക്കാകാരിയെ വിവാഹം കഴിചു, 2 കുട്ടികളുമായി. ഡോ. ഖാദറിനു ഏകദേശം 45 വയസ്സു പ്രായം കാണും. ഞങ്ങള് ഇന്ത്യക്കാരാണെന്നു മനസിലായപ്പോള് ഞങ്ങളുടെ അടുത്തുവന്നു പരിചയപ്പെട്ടു. വളരെ സന്തോഷത്തോടെ ഹിന്ദിയില് ആണു സംഭാഷണം. ഡെൽഹിയില് വച്ചു ഉപയോഗിച്ച ഹിന്ദി പ്രയോജനപ്പെട്ടു. ഞങ്ങളുടെ സംഭാഷണത്തില് സ്ഥഅതിറ്ത്തിയോ കാഷ്മീരോ കടന്നു വന്നേ ഇല്ല. ഒരു രാജ്യക്കാരെപ്പോലെ ഹൃദ്യമായ സംഭാഷണം. ലത്തൂരിലെ ഭൂകമ്പം ഉണ്ടാകിയ നഷ്റ്ട്ങ്ങള് ആയിരുന്നു പ്രധാന വിഷയം. അവരുടെ രാജ്യത്തില് ഉണ്ടായ വിപത്തുപോലെ അദ്ദേഹം വിഷമിച്ചു കണ്ടു. ഇന്ത്യക്കാരും പാകിസ്താനികളും എന്നും സഹോദരഭാവത്തില് ആണു വര്ത്തിക്കുന്നതു, രാഷ്റ്റ്രീയക്കാറ് അവരവരുടെ താല്പര്യം സംരക്ഷിക്കാന് കാഷ്മീര് ഇടക്കിടക്കു കുത്തിപ്പൊക്കുന്നു എന്നു മാത്രം. വിമാനത്താവളത്തില് വച്ചു ഒരാള് എന്നെ ‘ ഇന്ദിരാ ഗാന്ധി’ എന്നു വിളിച്ചു. സാരിയുടെ മഹത്വം

പിറ്റെ ദിവസം നാസറിനോടൊപ്പം പല സ്ഥലങ്ങളും കണ്ടു. നാസര് നീല മോസ്ക്കില് എത്തിയപ്പോള് വാചാലനായി. പ്രവാചകനുപയോഗിച്ച വാളും മറ്റും അവിടെ ഉണ്ടു. നാസര്

പ്രത്യേകം പറഞ്ഞു. ' പ്രവാചകന് ആ വാള് ഉപയോഗിചി ട്ടേ ഇല്ല,' ഞങ്ങള് ഉള്ളില് ചിരിചു. യഹൂദ മതം പഴകി അധപതിച്ച കാലത്താണ് കൃസ്തുമതം ഒരു കാലഘട്ടത്തിന്റെ ആവശ്യമെന്നോണം വന്നത്. എന്നാൽ കൃസ്തുമതം വളരെ പ്രചാരം കിട്ടിക്കഴിഞ്ഞ സമയത്താണല്ലോ ഇസ്ലം മതം വന്നതു. ആദ്യമാദ്യം ഇസ്ലം മതത്തിലേക്കു ബലം പ്രയോഗിച്ചു മത പരിവര്തനം നടന്നു എന്നാണു ചരിത്രം നമ്മെ പഠിപ്പിക്കുന്നതു. ഇന്നത്തെ സംഘട്ടനങ്ങൾക്ക് തുടക്കവും അന്നു തന്നെ ആയിരുന്നു, അതു ഇന്നും തുടരുന്നു എന്നു മാത്രം. ബിൻ ലാടന്മാരും ബുഷ്ഷുമാരും ഭാവിയിലും ഉണ്ടാവുമെന്നു തീര്ച. കുരിശു യുദ്ധക്കാര് ജെറുസലേമിലേക്കു യാത്ര ചെയ്തതു തുര്കിയില് സംഹാര താണ്ടവം ആടിക്കഴിഞ്ഞാണെന്നും ഓറ്കുക. പല പള്ളികളിലും ഇസ്ലം ക്രിസ്ത്യന് യുദ്ധത്തിന്റെ ഫലങ്ങള് കാണാം. ഇടക്കുണ്ടാകുന്ന ഭൂകമ്പം ഉണ്ടാക്കുന്ന നാശങ്ങളില് നിന്നു തിരിച്ചറിയാന് വയ്യാത്ത വിധം.. പല പള്ളികളിലും ഉയരത്തിൽ ഉണ്ണി ഈശോയുടെ ചിത്രം ഗ്ലസിൽ വരച്ചത് ഇന്നും നില നിൽക്കുന്നു.

നഗരം ഒരു വിഹഗ വീക്ഷണം





പാലം വൈദ്യുത പ്രഭയി ൽ



വിജയ സ്തൂപം - അഗസ്റ്റസ് സീസറിന്റെ പേരിൽ


ബോട്ടിൽ വഴികാട്ടി ഡോക്ടർ സുഹൃത്തിനോടൊപ്പം

## 20

## ഇറാഖികളുമായി സൌഹൃദം

ഒരിക്കല് ശ്രീമാൻ ബസ്സ് കയറാന് നില്കുമ്പോൾ അല്പം കുറിയ ഒരാൾ അടുത്തുവന്നു താങ്കൾ ഇന്ത്യയിൽ നിന്നാണോ എന്ന് ചോദിച്ചു അടുത്തുവന്നു. ശ്രീമാനും താത്പര്യം കാണിച്ചപ്പോൾ കാര്യമായി പരിചയപ്പെട്ടു. ചുകുരൊവ യൂണിവേര്സിടിയിലെ മെഡിക്കൽ കോളേജില് മൂന്നാം വര്ഷ വിദ്യാര്ത്ഥിയാണയാള്. അയാളും മൂന്നു സഹോദരങ്ങളുമായി അദനയിൽ താമസിക്കുന്നു. ഒരു പെണ്കുട്ടിയും മുന്നു ആങ്ങളമാരും. ഞങ്ങൾ താമസിക്കുന്ന സ്ഥലത്ത് നിന്നും അഞ്ചു കിലോമീറ്ററോളം അകലത്തിൽ വാടകക്ക് താമസിക്കുകയാണവര്. അവരുടെ മാതാപിതാക്കൾ ഇറാഖിലെ ഒരു ഗ്രാമത്തിലാണ്. വളരെ പ്രായം ചെന്നവര്. സഹോദരങ്ങളിൽ മൂത്തയാള് ജോലിചെയ്തു മറ്റു മൂന്നുപേരെയും പഠിപ്പിക്കുന്നു. ഒരു സഹോദരന് നലല്ലണ്ണം ഭക്ഷണം പാകം ചെയ്യാനറിയുന്നയാളാണ്.

വീട്ടിലേക്ക് ക്ഷണിച്ചപ്പോൾ ക്ഷണം സ്വീകരിച്ചു അവര് അടുത്ത ഞായറാഴ്ച തന്നെ വീട്ടിലെത്തി. നാലുപേരും കൂടി. അത് തന്നെ ഒരു അത്ഭുതമായിരുന്നു. മെസോപ്പോട്ടേമിയന് സംസ്കാരത്തിന്റെ പിന്മുറക്കാരായ അവര് ഇന്ത്യക്കാരെപ്പറ്റിയും ഭാരത

സംസ്കാരത്തെപറ്റിയും വളരെ അധികം അറിയാനാഗ്രഹിക്കുന്നു. നമ്മുടെ നാണയങ്ങളും മറ്റും കൌതുകത്തോടെ അവര് വാങ്ങി. ശ്രീമാന് കുറച്ചു പുസ്തകങ്ങൾ അവർക്ക് കൊടുത്തു. പെണ്കുട്ടി അവളുടെ മാലയുടെ ലോക്കറ്റില് അവളുടെ സ്വന്തം പേരു ' എമീന' എന്ന് സംസ്കൃതത്തില് എഴുതികൊടുക്കണമെന്നു ആവശ്യപ്പെട്ടു. കൂട്ടുകാരെ എല്ലാവരെയും കാണിക്കാനെന്നു പറഞ്ഞു. ഞങ്ങള് ഉണ്ടാകിയ ഭക്ഷണം രുചികരമായി ആസ്വദിച്ചു കഴിച്ചു. രാവിലെ വന്നവര് വൈകുന്നേരം വരെ ഞങ്ങളുടെ കൂടെ ചിലവഴിച്ചു എന്ന് പറയുമ്പോള് അവരുടെ ഉത്സാഹം മനസിലാക്കാം. അടുത്ത ആഴ്ചതന്നെ അവരുടെ വീട്ടിലേക്ക് ക്ഷണിച്ചിട്ടാണവര് പോയത്.

ഞങ്ങള് പറഞ്ഞ സമയത്തു കൃത്യമായി അയാള് ബസ്റ്റോപ്പിൽ കാത്തുനിന്നു. വളരെ ചെറിയ ഒരു ഒറ്റമുറി വീട്. പ്രായമായ ഒരു പെൺകുട്ടിയും മൂന്നു സഹോദരന്മാരും എങ്ങനെ അവിടെ താമസിക്കുന്നു എന്ന് ഞങ്ങൾ അത്ഭുതപ്പെട്ടു. രുചികരമായ ഭക്ഷണം പാകം ചെയ്തത് പാചക വിദഗ്ധനായ സഹോദരനാണ്. വീണ്ടും ചര്ച്ച ഇന്ത്യയെപ്പറ്റിത്തന്നെ. അവരുടെ അന്വേഷണവും ആവേശവും ഞങ്ങളെ ശരിക്കും അത്ഭുതപ്പെടുത്തി. ഒരു കുടുംബത്തെകൂടി പരിചയപ്പെട്ട സന്തോഷത്തിൽ ഞങ്ങൾ സന്ധ്യയോടുകൂടി തിരിച്ചു പോന്നു.

തിരിച്ചു വരുന്ന വഴി ഞങ്ങൾ പതിവായി സാധനങ്ങൾ വാങ്ങുന്ന കടയിൽ കയറി. ആ സമയത്ത് ഒരു സ്ത്രീ ഉന്തുവണ്ടിയിൽ മധുര പലഹാരങ്ങൾ വില്കാനായി എത്തിയിരുന്നു. ഞങ്ങൾ താത്പര്യം പ്രകടിപ്പിച്ചപ്പോള് നമ്മുടെ അലുവ പോലെയുള്ള ഒരു പലഹാരം അയാള് ഞങ്ങള്ക്ക് വേണ്ടി വാങ്ങി. കടക്കാരനും സ്ത്രീയും തമ്മിൽ എന്തൊക്കെയോ പറയുന്നുണ്ട്, തുര്കിഷ് ഭാഷയില്. അവസാനം പലഹാരത്തിന്റെ പണം കൊടുത്തപ്പോഴാണ് കാര്യം മനസ്സിലായത്. ആ സ്ത്രീ പണം വാങ്ങുകയില്ല, വളരെ നിര്ബന്ധിച്ചിട്ടും. ഇന്ത്യൻ സുഹൃത്തുക്കൾക്ക് അവരുടെ സംഭാവനയായി കണക്കാക്കണം എന്ന് താഴ്മയായി അപേക്ഷിക്കുന്നു. ഒന്നാംതരം സ്വാദുള്ള പലഹാരം. turkish delight എന്ന് കേട്ടത് എത്ര ശരിയാണെന്നു ഞങ്ങൾക്ക് മനസ്സിലായി. പിന്നീട് എല്ലാ ആഴ്ചയും ഞങ്ങള് വിവിധ തരത്തിലുള്ള മധുര പലഹാരങ്ങള് അവരോട് വാങ്ങിക്കൊണ്ടിരുന്നു

## വാഴയിലയും  തുർക്കിഷ്  കാറ്പെറ്റും

മദാമ്മയും ഖതീജയും ഞാനും  ഉൾപ്പെട്ട മൂവര് സംഘം പട്ടണത്തിൽ പല പ്രാവശ്യം ചുറ്റിത്തിരിഞ്ഞു. ഒരിക്കൽ ഒരു മ്യൂസിയവും കണ്ടു. ചെറിയതാണെങ്കിലും അദനയുടെ സമീപപ്രദേശങ്ങളിൽ നിന്നും കിട്ടിയ പുരാവസ്തുക്കൾ വൃത്തിയായി വച്ചിരിക്കുന്നു. ഇതിന്റെ വളപ്പില് ഒരു വാഴ കുലയ്കാറായി നിന്നിരുന്നു. കേരളീയരുടെ സദ്യയെപ്പറ്റി വര്ണിക്കാനതെനിക്കു അവസരം ഉണ്ടാക്കി. പ്രത്യേകിച്ചും വിവാഹ സദ്യകളില് ഇത്തരം വാഴയുടെ ഇലയിലാണു സദ്യ വിളമ്പുന്നതു എന്നു പറഞ്ഞു. കുഞ്ചൻ നമ്പ്യാർ പറഞ്ഞതുപോലെ വിഭവങ്ങളുടെ ഒരു ചെറിയ ലിസ്റ്റും അവര്കു കൊടുത്തു. വിവിധ തരം അച്ചാറുകള്, ഉപ്പേരി, പപ്പടം അവിയല് സാമ്പാറ് തോരന് ഓലന്, കൂട്ടുകറി എന്നിവയ്കു പുറമേ ഒഴിച്ചു കറികളായ പരിപ്പു, സമ്പാറു, കാളന്, രസം, സംഭാരം എന്നിവയും മൂന്നു തരം പായസവും എല്ലാ കൂടി 22 ഇനങ്ങൾ ഞാന് എങ്ങനെയോ അവർക്ക് വിശദീകരിചു. മദാമ്മയുടെ നാട്ടിൽ നിന്നും നമ്മൾ പകറ്തിയ ഉപയോഗിച്ച ശേഷം എറിഞ്ഞുകളയുന്ന സംസ്കാരം നമ്മുടെ നാട്ടില് പണ്ടുമുതലേ വാഴയില ഉപയോഗിക്കുമ്പൊള് ഉണ്ടായിരുന്നു എന്നും വാഴയിലയുടെ ഗുണഗണങ്ങള് ഞാന് വർണിക്കുന്നതിനിടയിൽ സൂചിപ്പിച്ചു. ചൂടു ചോറു നല്ല തളിർ വാഴയില് വിളമ്പുമ്പോളുള്ള ഗുണവിശേഷവും അവർക്ക് പുതുമയുള്ള അറിവായിരുന്നു.

മദാമ്മയും ഖതീജയും ഞാനും കൂടുമ്പോൾ എല്ലാ സംഭാഷണം ഇന്ത്യയെപ്പറ്റിയാവും. തമിഴ് നാട്ടില് വീടുകളിൽ വരയ്കുന്ന കോലം ഞാനവരെ വരച്ചു കാണിച്ചു കൊടുത്തു. എതാനും കുത്തുകള് കൊണ്ടു ഒരു കോലം വരയ്കുന്നതു അവറ്കു അത്ഭുതം ഉണ്ടാക്കി. മങ്കൊമ്പിലെ   ബ്രാഹ്മണ സമൂഹം നടത്തിയിരുന്ന  സ്കൂളിൽ കൂട്ടുകാർ പഠിപ്പിച്ചു  തന്ന കോലം  വരയ്ക്കൽ  കാണിച്ചു അവരുടെ മുമ്പിൽ ആളാകാൻ അവസരം കിട്ടി. കടലാസിൽ  ഞാൻ വരച്ച  ആ ചിത്രം നിധി പോലെ അവർ സൂക്ഷിച്ചു വച്ചു. പരസ്പരം തുർക്കിഷ് ഭക്ഷണവും ഇന്ത്യന് ഭക്ഷണവും മാറി മാറി രുചിക്കാനും

അവസരമുണ്ടായി. മദാമ്മയ്കു മാത്രം പാചകം വേണ്ടിവന്നില്ല. അലെങ്കില് തന്നെ ഒരു ചാക്കു ഉരുളക്കിഴങ്ങു മാത്രമേ സായിപ്പ് വാങ്ങുന്നതു ഞങ്ങള് കണ്ടിട്ടുള്ളൂ. അവരുടെ മക്കള് വരുമ്പോള് പോലും താമസവും ഭക്ഷണവും ഗസ്റ്റ് ഹൌസിൽ ആയിരുന്നു. കുടുംബം എന്ന സങ്കല്പം യൂരോപ്പ്യരുടെ ഇടയില് നമ്മുടെപോലെയുലത്തിൽ നിന്നു വളരെ വ്യത്യസ്ഥമാണല്ലോ. സ്തമ്ആണു. സ്കൂള് വിദ്യഭ്യാസം കഴിയുന്നതിനു മുന്പു തന്നെ കുട്ടികൾ സ്വതന്ത്രമായി ജീവിക്കാൻ പഠിക്കുന്നു.സ്വന്തമായി വരുമാനമുണ്ടാക്കാനും അവരവറ്കു താല്പര്യമുള്ള രീതിയില് പഠിച്ചോ ജോലി ചെയ്തോ ജീവിക്കാനും തുടങ്ങുന്നു.പ്രായമാകുമ്പോള് അവരവർക്ക് ഇഷ്ടമുള്ള ഇണയെ കണ്ടെത്തുന്നതിനുപോലും അവര് മാതാപിതാക്കളുടെ സഹായം ആവശ്യപ്പെടാറില്ല. മദാമ്മയുടെ രണ്ടു മക്കളും, ഒരു മകനും മകളും ഇണയെ സ്വയം കണ്ടെത്തി വിവാഹത്തിന് മാതാപിതാക്കളെ ക്ഷണിക്കുക ആയിരുന്നു

ഒരു ദിവസം ഞങ്ങൾ ഒരു പ്രദര്ശനം കാണാന് പോയി. ഇന്ത്യയിൽ നിന്നുള്ള വളകളും മാലകളും ഒക്കെയുണ്ടു തുര്കിക്കാരുടെ കൌതുക വസ്തുക്കള്ക്കോപ്പം. അവിടുത്തെ പെണ്കുട്ടികള്കും എന്റെ പൊട്ടു ആകറ്ഷകമായി തോന്നി. നെറ്റിയിലണിഞ്ഞ പൊട്ടു അവറ് ആവശ്യപ്പെട്ടപ്പോള് ഞാന് എടുത്തു കൊടുത്തു. തുര്കിയിലെ കാറ്പെറ്റുകള് പ്രസിദ്ധമാണു. ഇറാനിലെ കാറ്പെറ്റുകള് പോലെ തന്നെ. ഒരു കാര്പെറ്റു കടയിൽ കയറി. വൈവിധ്യമാര്ന്ന രൂപകല്പന ചെയ്തുണ്ടാക്കിയ കാർപെറ്റുകൾ വളരെ ഭംഗിയുള്ളതാണു. ഞങ്ങളുടെ മകൾക്ക് ഒരു കാർപെറ്റു വാങ്ങണമെന്നു വിചാരിച്ചിരിക്കുകയായിരുന്നു. അമേരിക്കയിലേക്കു അയക്കാൻ ഒരു മാര്ഗവും കടക്കാരു തന്നെ പറഞ്ഞു തന്നു. അദനയിൽ അമേരിക്കയുടെ ഒരു മിലിറ്ററി താവളം ഉണ്ടു. ഇറാക്കി അതിറ്ത്തിക്കു വളരെ അടുത്തായതുകൊണ്ടു തന്ത്രപ്രധാനമായ ഒരു താവളം. ( അമേരിക്ക ഇറാക്കില് ഇടപെടുന്നതിനു വളരെ മുമ്പാണു എന്നോര്കുക). ഇഞ്ചെര്ലിക് ബേസ് എന്നാണിതിനു പേര്. അവിടെ ഏല്പിച്ചാൽ അമേരിക്കയില് എവിടെയും സാധനങ്ങള് എത്തിക്കാം. പട്ടാളക്കാർക്ക് സാധനം കൊണ്ടുപോകുന്ന മാര്ഗം ഉപയോഗിച്ചു. അമേരിക്കയിലെ മേൽ വിലാസവും സാധനവും ഏല്പിച്ചാൽ മതി. രണ്ടാഴ്ചക്കകം സാധനം അവിടെ എത്തിക്കും. ന്യായമായ ചിലവേ

ഉള്ളൂ. വീണ്ടും വരാം എന്നു പറഞ്ഞു ഞങ്ങൾ പിരിഞ്ഞു. ഞങ്ങളുടെ യാത്ര സ്ഥിരമായി ബസ്സില് ആയിരുന്നു. മിക്കപ്പോഴും സാമാന്യം തിരക്ക്കുണ്ടാവും . പക്ഷേ ഞങ്ങള്ക്കു ഒരിക്കല് പോലും ബസ്സിലു നിൽക്കെണ്ടി വന്നില്ല. പ്രായമുള്ള യാത്രക്കാർക്ക് മറ്റുള്ളവര് സീറ്റ് ഒഴിഞ്ഞു കൊടുക്കുന്നു. പ്രത്യേകിച്ചു സ്ത്രീകൾക്ക് .

ഭാഗം രണ്ടു

# സൈപ്രസ് ദ്വീപിൽ



1

## തുറ്കിയില് നിന്നു സൈപ്രസ്സിലെക്കു

മധ്യ വേനൽ അവധിക്കു കുട്ടികളെ കണ്ടു തുറ്കിയില് തിരിച്ചെത്തിയപ്പോള് അവിടത്തെ പണപ്പെരുപ്പം വളരെ രൂക്ഷമായിരിക്കുന്നു. ഭാഗ്യത്തിനു വേനലവധി കഴിഞ്ഞിട്ടില്ല എന്താണു ചെയ്യേണ്ടതു ? തിരിച്ചു പോന്നാലോ എന്നു വരെ ആലോചിച്ചിരിക്കുന്നസമയത്താണു സൈപ്രസ്സില് നിന്നു ഒരു ഫോണ് വിളി. ആശാന്റെ ഒരു പഴയ സുഹ്രുത്തു അവിടെ ഒരു യൂണിവേഴ്സിറ്റിയില് ഡീന് ആയി ജോലിയില് ഉണ്ടു. അദ്ദേഹമാണു . അമേരിക്കയിൽ പോകുന്നതിനു മുന്പു ഞങ്ങൾ വിളിച്ചതാണു . പലതും പറഞ്ഞ കൂട്ടത്തിൽ തുര്കിയിലെ പണപ്പെരുപ്പത്തിന്റെയും മറ്റും കാര്യം പറഞ്ഞു . പെട്ടെന്ന് അദ്ദേഹം പറഞ്ഞു താങ്കൾക്ക് ഇങ്ങോട്ടു വരാൻ താല്പര്യം ഉണ്ടൊ? എങ്കിൽ ന്യായമായ ശമ്പളം ശരിയാക്കാം. ഏതായാലും എടുത്ത അവധി തീറ്ന്നിട്ടു തിരിച്ചു പോയാൽ മതി. ഞങ്ങൾ ഒരു പുതിയ കോര്സും ഡിപാര്ട്മെന്ടും തുടങ്ങുകയാണ്. ഇലക്ട്രിക്കൽ ഇലക്ട്രോണിക്സ് എന്ചിനീയരിന്ഗ് വിഭാഗം തുടങ്ങുകയാണു. അതിന്റെ തലവനായി ആയി നിങ്ങൾക്ക് ചേരാമെങ്കിൽ നല്ലതു. വൈദ്യന് വിധിച്ചതും രോഗി ഇച്ഛിച്ചതും ഒന്നു എന്ന രൂപത്തിലായി. തിരിച്ചു നാട്ടില് പോകാന് നാട്ടിൽ നിന്നു പണം വരുത്തേണ്ട ഗതികേടു ഒഴിവാക്കിയാല് മതി കുറഞ്ഞതു എന്നു മനസ്സില് വിചാരിച്ചു. അദ്ദെഹം ഒരാശ്ചക്കകം വിശദമായ വിവരങ്ങള് അറിയിച്ചു. പുതിയ ഡിപാറ്ട്റ്റ്മെന്റാണു, ആദ്യ വറ്ഷം എന്റെ വിഷയങ്ങള് ഒന്നും കാണുകയില്ല മറ്റു ചില വിഷയങ്ങള് പഠിപ്പിക്കേണ്ടി വരും , താമസിക്കാന് എല്ലാ സൌകര്യങ്ങളോടും കൂടിയ ഒരു ഫ്ലാറ്റും അടുത്തു തന്നെ ഉണ്ടു, കിട്ടുന്ന ശമ്പളത്തില് പകുതി ഡോള്ളറോ പൌണ്ടോ ആയി തരാമെന്നും എഴുതിയിരുന്നു. വളരെസന്തോഷം. അങ്ങനെ തുറ്കിയില് നിന്നു യാത്ര പറയാന് തീരുമാനിച്ചു. പൂക്കളും പച്ചപ്പും നിറഞ്ഞ തുറ്കി,, ഒരുപാടു സുഹ്രുത്തുക്കളെ, നല്ല മനുഷ്യരെ പരിചയ്പ്പെടാന് പറ്റിയ തുറ്കി.

പോകുന്നതിനു മുന്പായി ഞ്ങ്ങളെ വിമാനത്താവളത്തില് വന്നു കൂട്ടിക്കൊണ്ടുവന്ന അബ്ദുവിന്റെ വീട്ടിലെക്കുള്ള ക്ഷണം സ്വീകരിച്ചിലല്ലോ എന്നോറ്ത്തു. അബ്ദു ആശാന്റെ ഡിപാര്ട്മെന്റിലെ

ഒരു അധ്യാപകസഹായി ആയിരുന്നു. അയാള് രണ്ടാം ഭാര്യയും അമ്മയുമായി യൂണിവേര്സിറ്റിയിൽ നിന്നു കുറച്ചു ദൂരെയാണു താമസം. നല്ല ഗ്രാമീണ അന്തരീക്ഷം. വീടിനു ചുറ്റും മുന്തിരി വള്ളി കൊണ്ടു ഒരു വള്ളിക്കുടിൽ മാതിരി തോന്നുന്ന വീടു. നല്ല പാകം വന്ന വലിയ തരം മുന്തിരിക്കുലകൾ വള്ളിയില് നിന്നു തൂങ്ങിക്കിടക്കുന്നു. അല്പം എത്തിയാൽ വായിൽ തന്നെ മുന്തിരിക്കുല കിട്ടും. വീടിന്റെ രണ്ടാം നിലയിലേക്കും അബ്ദു ഇതു വളര്ത്തിയിരിക്കുന്നു. അബ്ദുവിന്റെ അമ്മക്കും ഭാര്യയ്കും ഇങ്ലീഷ് ഭാഷ തീരെ വശമില്ല. എനിക്കു തുറ്കിഷ് ഭാഷയും അത്യാവശ്യം കുറെ വാക്കുകള് മാത്രം അറിയാം. എന്നാലും ഞ്ങ്ങള് തമ്മില് ആശയ വിനിമയത്തിനു ഭാഷ ഒരു തടസ്സമല്ലായിരുന്നു. സാധാരണ തുറ്കിഷ് ഭക്ഷണം, ഹൃദ്യമായ രൂപത്തിൽ വിളമ്പി. ഞങ്ങൾ നക്ഷത്ര ഹോട്ടെലിലെ ഭക്ഷണത്തിനെക്കാളാസ്വദിച്ചു കഴിച്ചു. അബ്ദുവിന്റെ ഭാര്യ ആമിനാ ഗറ്ഭിണി ആയിരുന്നു. എന്നാലും ഞങ്ങളെ തിരിച്ചു വീട്ടില് കൊണ്ടാക്കാന് അവളൾ കൂടെ വന്നു. വഴിയില് മുഴുവന് അവളുടെ കയ്യു എന്റെ കയ്യിൽ ആയിരുന്നു. എന്റെ സ്വന്തം മകളുടെ സാമീപ്യം എനിക്കനുഭവപ്പെട്ടു. ഒരിക്കൽ കൂടി ഈ നല്ല മനുഷ്യരുടെ അടുത്തു നിന്നു പോകാനുള്ള വിഷമം അറിഞ്ഞു. പോകാനുള്ള കാരണം അവറ്കെല്ലാം അറിയാം , പക്ഷേ അവറ്കു എവിടെ പോകാന് കഴിയും.? അവരുടെ നാട്ടിന്റെ നലല്ലും ചീത്തയും അവര് അനുഭവിച്ചേ പറ്റുകയുള്ളലോ.

പോകുന്നതിനു മുമ്പായി എനിക്കു ഒരു വൈദ്യപരിശോധന ആവശ്യമെന്നു കണ്ടു. യൂണിവേറ്സിറ്റിയില് നിന്നുള്ള സുഹൃത്തുക്കൾ വഴി അതിനും എളുപ്പമായി. മെഡിക്കൽ വിഭാഗത്തിലു ചെന്നപ്പൊള് ഏകദേശം എന്റെ പ്രായം തന്നെ ഉള്ള ഒരു നല്ല സ്ത്രീ ഗൈനക്കോളാഗിസ്റ്റ് ആയ അവരും എല്ലാ സ്ത്രീകളെയും പോലെ എന്റെ സാരിയും മറ്റും കണ്ടു അത്ഭുതപ്പെട്ടു. വളരെയധികം വൃത്തിയായി സൂക്ഷിച്ച ആസുപത്രി പരിസരം പൂക്കളും ചെടികളും വെച്ചു മോടി പിടിപ്പിച്ചിരിക്കുന്നു. പരിശോധനക്കു വേണ്ടി എന്നെ മേശപ്പുറത്തു കിടത്തിയപ്പോഴും ഡോക്ട്ടറും നഴ്സും എന്റെ സാരിയുടെ കാര്യം ആയിരുന്നു ചര്ച്ച ചെയ്തതു. വിശദമായ പരിശോധനയ്ക്കു ശേഷം കുഴപ്പമൊന്നുമില്ല എന്നു പറഞ്ഞു റ്റെസ്റ്റു റിപ്പോറ്ട്ടിന്റെ പകറ്പും തന്നു ഞ്ങ്ങളെ അവർ സ്നേഹപൂറ്വം

വാതില് വരെ വന്നു യാത്രയാക്കി.. ഞങ്ങലക്ക് പ്രത്യേക പരിഗണന നല്കിയതിൽ ആറ്കും പരാതിയില്ല.വിദേശികളായ്തുകൊണ്ടാണോ ഇന്ത്യാക്കാരായതു കൊണ്ടാണോ നിശ്ചയമില്ല

2

# സൈപ്റസ്സിലേക്ക്- ഒരു കടല്യാത്രയും അല്പം ചരിത്രവും




സൈപ്രെസിലേക്കു അദനായിൽ നിന്നു വിമാനത്തിലും കപ്പലിലും പോകാം. അമേരിക്കയിൽ നിന്നു വാരിക്കെട്ടിക്കൊണ്ടുവന്ന സാധനങ്ങള് പലതും തുറന്നു നോക്കിയിട്ടുപോലും ഇല്ല.നല്ലഭാരവും ഉണ്ടു. പിന്നെ കപ്പൽ യാത്ര ഇതുവരെ ചെയ്യാത്തതു കൊണ്ടു അതിന്റെ ഒരു ത്രില്ല്അനുഭവിക്കാനും തീരുമാനിച്ചു. അദനയിൽ നിന്നു എതാണ്ടു മൂന്നു മണിക്കൂറ് ബസ്സിൽ യാത്ര ചെയ്താല് മെര്സിന് എന്ന തുറമുഖം ആയി. അതു പുരാതനമായ ഒരു വലിയ തുറമുഖമാണു. അവിടെ നിന്നു സൈപ്രസ്സിലേക്കു ബോട്ടു കിട്ടും. അമേരിക്കയിൽ തിമിംഗലത്തിനെ കാണാൻ പോയ ബോട്ടു യാത്രയുടെ നല്ലഓാറ്മകള് ഞങ്ങൾക്ക് പ്രോത്സാഹനവുമായി. യാതാർത്ഥ്യം അകലെ ആയിരുന്നു എന്നത് അറിഞ്ഞത് വൈകിയെങ്കിലും.

ഞങ്ങള് താമസിച്ച വീടിന്റെ പകുതി വര്ഷം വാടക മുഴുവനും നഷ്ടമായി. വാങ്ങിയ ഫര്ണീചറ് നിസ്സാര വിലക്കു വിറ്റു . ബാക്കിയുള്ളവ ആര്ക്കോ വെറുതെ കൊടുത്തു. അങ്ങനെ പെട്ടിയും പടുക്കയുമായി പതിമൂന്നു പാക്കറ്റുകളുമായി ഞങ്ങള് ബസ്സിൽ കയറി. നിറഞ്ഞ കണ്ണുകളോടെ ഞങ്ങൾ തുറ്കിയോടു വിട പറഞ്ഞു. വഴിയിൽ ഞാൻ ശരിക്കും കരയുകയായിരുന്നു. ബസ്സിൽ നിന്നിറങ്ങി ഒരു വാനിൽ പതിനഞ്ചു മിനുട്ടു യാത്ര ചെയത് ഞങ്ങൾ തുറമുഖത്തിലെത്തി. ധാരാളം ആള്കാറ് ബോട്ടിൽ യാത്രക്കു തയ്യറായുണ്ട്. വലിയ ബോട്ടാണു. കാറുകള് വരെ ബോട്ടിന്റെ താഴത്തെ തട്ടില് കയറ്റാന് കഴിയും. ധനികരായ പല വിദ്യാര്ഥികളും കാറുമായാണു സൈപ്രസ്സിലെക്കു പോകുന്നതു. ബി എം ഡബ്ല്യു വും റെനോള്റ്റും ബെന്സും എല്ലൃ ഉണ്ടു അതില്. ആള്കാരുടെ കയ്യില് എല്ലൃ ധാരാളം സാധനങ്ങള് ഉണ്ടു, ചൂലു വരെ അതില് ഉണ്ടു. എനിക്കു ഇതു കണ്ടപ്പോള് തമാശയാണു തോന്നിയതു. പക്ഷേ അതിന്റെ കാരണം എനിക്കു മനസ്സിലായതു അവിടെ ചെന്നു കഴിഞ്ഞാണു.

ബോട്ടിൽ നിറച്ചു യാത്രക്കാരുണ്ടു. സ്ത്രീകളും പുരുഷന്മാരും. അകത്തു കയറിക്കഴിഞ്ഞാണു കാര്യം മനസ്സിലായത് . ബോട്ടിൽ ഏസി പ്രവറ്ത്തിക്കുന്നില്ല എല്ലൃ വാതിലുകളും ജനാലകളും അടച്ചിരികുകയാണു, കടലു ക്ഷോഭിച്ചിരിക്കുകയാണു എന്നു കാരണം. അകത്തു നല്ലചൂടു. ബോട്ടില് ഒരുസീറ്റു പോലും കാലി ഇല്ലകുറച്ചു ദൂരം യാത്ര ചെയ്തപ്പോള് തന്നെ പലരും ച്ഛര്ദ്ദി തുടങ്ങിയിരുന്നു. കടൽ ചൊരുക്കു എന്ന് പറയുന്ന അസുഖം. എനിക്കും ച്ഛറ്ദ്ദിക്കാന് തോന്നി. സീറ്റില് ചുരുണ്ടുകൂടി ശ്രീമാന്റെ മടിയിൽ കിടന്നു. തല ഉയറ്ത്താൻ തന്നെ സാധിച്ചില്ല പുരുഷന്മാരും സ്ത്രീകളും ഛര്ദ്ദിക്കുന്നുണ്ട്, പ്ലാസ്റ്റിക് കവറില്. എതായാലും നരകതുല്യമായ യാത്ര കഴിഞ്ഞു ഞങ്ങൾ അഞ്ചര മണിയോടെ സൈപ്രെസ്സ് തുറമുഖത്തില് എത്തി. സൈപ്രെസ്സിലെ യൂണിവേര്സിറ്റികളിൽ പഠിക്കുന്ന ധാരാളം കുട്ടികൾ ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു. ബോട്ടു ജെട്ടിയിൽ കസ്റ്റംസ് പരിശോധനക്കു ശേഷം ഞങ്ങൾ യുണിവേഴ്സിറ്റി വാഹനത്തിൽ ഒരു മണിക്കൂറ് യാത്ര ചെയ്തു താമസസ്ഥലത്തു എത്തി. ശ്രീമാന്റെ സുഹൃത്തു അവിടെ കാത്തു നില്പ്പുണ്ടായിരുന്നു. രണ്ടു നിലയിലുള്ള ഒരു കെട്ടിടത്തിലാണു

ഞങ്ങൾക്കു മറ്റു വിദേശികളായ അധ്യാപകരോടൊപ്പം താമസം. എട്ടു പേറ്കു താമസിക്കാം . അന്നു ഞങ്ങൾ മാത്രമേ കുടുംബമായി താമസിക്കാനവിറെ ഇന്ടായിരുന്നുള്ളൂ. . മറ്റെല്ലാവരും ഒറ്റയാന്മാര്. എല്ലാ രാജ്യക്കാരും ഉണ്ടായിരുന്നു അവിടെ. യുക്രൈൻ, അസ്സര്ബെയ്ജാൻ , റഷ്യ, ജെര്മ്മനി എന്നിങ്ങനെ. ഏഷ്യക്കാരായി ഞങ്ങളും സുഹൃത്തും മാത്രം .

സൈപ്രസ്സു രണ്ടെണ്ണം ഉണ്ടു. ഞങ്ങളെത്തിയത് എത്തിയത് തുറ്കിയുടെ അധീനത്തിലുള്ള ഉത്തര സൈപ്രസ്സിലേക്കാണു. സൈപ്രസ്സ് മധ്യ ധരണ്യാഴിയില് തുറ്കിയ്ക്കു തൊട്ടു തെക്കു ഭാഗത്തായി കിടക്കുന്ന ഒരു ദ്വീപാണു. പ്രേമത്തിന്റെ ഗ്രീക്ക്ദേവതയുടെ (aphrodite) പേരിൽ നിന്നാണ് സൈപ്രസ് എന്ന പേരു വന്നതെന്നും അവിടെ ധാരാളമായി ഖനനം ചെയ്തെടുത്തിരുന്ന ചെമ്പു ( copper) എന്നതിന്റെ ഭാഗമായിട്ടാണ് ഈ പേരു വന്നതെന്നും രണ്ടഭിപ്രായം ഉണ്ട്. പണ്ടു കാലത്തു ഈ ദ്വീപ് കടല്കൊള്ളക്കാരുടെ ഇടത്താവളം ആയിരുന്നു. നയതന്ത്രപ്രധാനമായ ഈ സ്ഥലം ഒരു കാലത്ത് സമുദ്രത്തിന്റെ രാജാക്കന്മാരായിരുന്ന ബ്രിട്ടീഷുകാറർ അവരുടെ കോളണി ആക്കി. സൈപ്രെസ്സിന്റെ വടക്കേ ഭാഗത്തു തുറ്കിയില് നിന്നു വന്ന മുസ്ലീം മതക്കാരും ഗ്രീസിനോടടുത്തു കിടക്കുന്ന തെക്കും പടിഞ്ഞാറും ഭാഗത്തു കൂടുതൽ ക്രിസ്ത്യാനികളുമാണു താമസിക്കുന്നതു. ഓറഞ്ചും മുന്തിരിയും ധാരാളം വളരുന്ന സ്ഥലം. സൂര്യനസ്തമിക്കാത്ത രാജ്യത്തിന്റെ അധിപന്മാര് ക്രമേണ സൈപ്രെസ്സില് നിന്നും പോകേണ്ടിവന്നു. പക്ഷെ നമ്മുടെ ഭാരതത്തിനു ചെയ്ത പോലെ ഒരു 'പാര' വച്ചിട്ടാണവര് പോയതു. മുസ്ലീം ക്രിസ്ത്യന് സംഘട്ടനം ഉണ്ടാകും എന്നു ഭയന്നു സൈപ്രെസ്സിന്റെ ഭരണത്തില് ന്യൂനപക്ഷമായ മുസ്ലിംസമുദായത്തിൽ പെട്ടവരുടെ സംരക്ഷണത്തിനു തുറ്കിയെയും ഭൂരിപക്ഷമായ ക്രിസ്ത്യന് സമുദായക്കാരുടെ അവകാശങ്ങള് സംരക്ഷണത്തിനു് ഗ്രീസിനെയും മധ്യവര്ത്തികളായി, അമ്പയറായി ബ്രിട്ടീഷ് ഗവര്മെന്റിനേയും നില നിറ്ത്തി ഒരു ഭരണഘടന ഉണ്ടാക്കി. 1960 ഇല് സൈപ്രെസ്സ് ഒരു സ്വന്തന്ത്ര റിപ്പബ്ലിക്ക് ആയി. കുറച്ചുനാള് രണ്ടു മതക്കാരും തമ്മിൽ വലിയ പ്രശ്നം ഒന്നുമില്ലാതെ കഴിഞ്ഞു. എന്നാല് ആര്ച്ബിഷപ്പു മക്കാറിയോസ് സൈപ്രസ്സിന്റെ പ്രസിഡണ്ടായതോടുകൂടി സ്ഥിതി ആകെ മാറി. അദ്ദേഹം സൈപ്രസ്സ്

സറ്കാര് ജോലിയില് നിന്നും മുസ്ലീങ്ങളെ ഒഴിവാക്കി തുടങ്ങി. പോലീസിലും മറ്റും ആയിരുന്നു ആദ്യ ശുദ്ധീകരണം. ഇതു സ്വാഭാവികമായും പ്രതിഷേധത്തിനു കാരണമായി. തുറ്കിയിലെ ഗവണ്മെണ്ടു പല പ്രാവശ്യം താക്കീതു കൊടുത്തു, ബ്രിട്ടീഷ് സറ്കാരിനെ വിവരം അറിയിച്ചു. എന്നാല് ഒന്നും സംഭവിച്ചില്ല.ബിഷപ്പു തന്റെ സ്വേച്ഛാധിപത്യ രീതി തുടറ്ന്നു. തുറ്കിഷ് മുസ്ലീങ്ങളുടെ അവകാശസംരക്ഷണത്തിനു എന്നു പറഞ്ഞു തുറ്കിഷ് സേന 1974 ഇല് സൈപ്രസ്സിന്റെ വടക്കു ഭാഗം ആക്രമിച്ചു കീഴടക്കി., തുര്കിഷ് വടക്കന് സൈപ്രെസ്സ് എന്ന സ്വതന്ത്ര റിപ്പബ്ലിക്കിനു രൂപംകൊടുത്തു. എന്നാല്ഐക്യരാഷ്ട്രസഭയും അംഗരാജ്യങ്ങളും ഈ പുതിയ റിപബ്ലിക്കിനെ അംഗീകരിച്ചില്ല. തുറ്കിയും കുറെക്കഴിഞ്ഞു പാകിസ്ഥാനും മാത്രമേ ഈ റിപ്പബ്ലിക്കിനെ അംഗീകരിച്ചിട്ടുള്ളൂ. അങ്ങനെയുള്ള വടക്കന് സൈപ്രെസ്സിലെക്കാണു ഞങ്ങള് പോകുന്നതു.രക്തച്ചൊരിച്ചിൽ ഒഴിവാക്കാന് ഐക്യ രാഷ്റ്റ്ര സഭ അവരുടെ ഒരു സേനയെ അവിടേക്കയച്ചു. വടക്കന് സൈപ്രസ്സിന്റെയും തെക്കന് ഗ്രീക്കുസൈപ്രെസ്സിന്റെയും ഇടക്കു ഒരു ആളില്ലാമേഖലയുണ്ടാക്കി അവിടെ സമാധാനം സ്ഥാപിച്ചു. ഇപ്പോഴും ഈ സേന അവിടെ ഉണ്ടു. രണ്ടുസൈപ്രെസ്സുകളും തമ്മില് ലയനചര്ച്ച പലതും നടന്നു എങ്കിലും ഇതു വരെ വലിയ പുരോഗതി ഒന്നും ഉണ്ടായിട്ടില്ല. ഇതിനിടക്കു സാമ്പത്തികമായി മെച്ചപ്പെട്ട തെക്കന് സൈപ്രെസ്സ് യൂറൊപിയന് കൌന്സിൽ അംഗവുമായി, തുറ്കിയുടെ പ്രതിഷേധത്തെ അവഗണിച്ചു.വടക്കൻ സൈപ്രസ്സിനു മേലുള്ള ഊരുവിലക്കൽ ( embargo) ഇന്നും നിലനില്ക്കുന്നു. അവിടെയുള്ള പഴങ്ങളുടെ ചാർ പോലും പുറത്തേക്ക് അയക്കാനാകാതെ അവർ തുർക്കിയിൽ നിന്നും കിട്ടുന്ന തുച്ഛമായ ഗ്രാന്റ് കൊണ്ടു ജീവിതം കഴിക്കുന്നു. ചിലരുടെ ബന്ധുക്കൾ ഇന്ഗ്ലണ്ടിലും ജർമ്മനിയിലും ജോലി ചെയ്യുന്നതിൽ നിന്നുള്ള വരുമാനം ഒരു തുണ ആകുന്നു

# 3

# വടക്കന്‍ സൈപ്രസ്സിലെ പ്രധാന ബിസിനസ്സ് – വിദ്യാഭ്യാസം



## ലെഫ്കെ യുറോപിയന്‍ യുനിവേര്സിടിയിലെക്കു സ്വാഗതം

ഐക്യരാഷ്ട്ര സഭയുടെ ഊരുവിലക്കല് കാരണം വടക്കന് സൈപ്രസ്സിനു മറ്റു രാജ്യങ്ങളുമായി നയതന്ത്ര ബന്ധങ്ങള് ഇല്ല. തുറ്കി സർക്കാർ കൊടുക്കുന്ന പാസ്പോറ്ട്ടും വിസയും ആണു യാത്രാ രേഖകള്. പുറം രാജ്യത്തേക്കു പോകണമെങ്കില് തുറ്കിയിലെ ഏതെങ്കിലും വിമാനത്താവളത്തില് കൂടിയേ പോകാനും കഴിയുകയുള്ളൂ. സൈപ്രസ്സില് സമ്രുദ്ധമായി ഉണ്ടാവുന്ന ഓറഞ്ചും മുന്തിരിയും പോലും പുറത്തേക്കു കയറ്റുമതി ചെയ്യാനുള്ള അവസരം അവറ്കു നിഷേധിക്കപ്പെട്ടിരിക്കുന്നു. ജാം ആയോ ജെല്ലി ആയൊ പുറം ലോകത്തിലേക്കു അയച്ചാല് നല്ല ഒരു ധനാഗമ മാറ്ഗമായിരുന്ന ഇതും സൈപ്രസ്സിലെ ആള്കാറ്കു നിഷേധിക്കപ്പെട്ടിരിക്കുന്നു

അവിടെ നടക്കുന്ന ഒരേ ഒരു ബിസിനസ്സ് വിദ്യാഭ്യാസമാണു. യൂണിവേറ്സിറ്റി വിദ്യാഭ്യാസം. അഞ്ചോളം പ്രൈവറ്റ് യൂണിവേര്സിറ്റികള് സൈപ്രസ്സില് പ്രവറ്ത്തിക്കുന്നു.

എലുാംആകര്ഷകമായ പേരുകളില്. ആശാന് ജോലി ചെയ്ത ലെഫ്കേ



**ലെഫ്കെയിലെ വീടുകള്**



യൂറൊപിയന് യൂണിവേര്സിറ്റി,, സൈപ്രസ് അമേരിക്കന്

യൂണിവേറ്സിറ്റി, എന്നിങ്ങനെ പോകുന്നു അവയുടെ പെരുകള്. തുര്ക്കിയിലെ ചില നല്ല യൂണിവേറ്സിറ്റികളുടെ കാമ്പസ്സുകളും അവിടെ തുടങ്ങിയിട്ടുണ്ടു. ഉദാഹരണം മിഡില് ഈസ്റ്റ് ടെക്നിക്കല് യൂണിവേറ്സിറ്റി(METU) ഇവയിലോക്കെ പഠിക്കുന്നവർ പ്രധാനമായും തുറ്കിയിലെ പണക്കാരുടെ മക്കളും സൌദി അറേബ്യ പോലെയുള്ള മറ്റു അറബ് രാജ്യങ്ങളിൽ നിന്നു വരുന്നവരുമാണു. അപൂർ വം പാകിസ്ഥാനികളും .സാമ്പത്തികമായി ഉയറ്ന്ന നിലയിലുള്ളവർ. അതുകൊണ്ടു ഉയറ്ന്ന ഫീസു വാങ്ങാന് കഴിയുന്നു. അദ്ധ്യാപകറ്കും മറ്റു ജീവനക്കാറ്കും സാമാന്യം നല്ല പ്രതിഫലം കൊടുക്കാനും.

വടക്കന് സൈപ്രസ്സു തുറ്കി പോലെ ജനനിബിഡമല്ല.വളരെ കുറച്ചു വീടുകള് മാത്രമെ ഉള്ളൂ. ഉള്ളതും ചെറിയവ. പ്രകൃതി ഭംഗിയും തുറ്കിയുടെ അത്ര വരില്ല.ഒരു ദ്വീപായതു കൊണ്ടു ചുറ്റും കടല്തീരം ഒരു ആകര്ഷണമാണു എന്നു പറയാം. എന്നും വെയിൽ കൊള്ളാന് ഞാന് റ്റെറസ്സില് പോയി നില്കുമായിരുന്നു. അപ്പോള് യു എന്നിന്റെ ഹെലികോപ്ടറ് തലക്കു മീതേ പറക്കുന്നതു കാണാം. ഞങ്ങള് താമസിക്കുന്നസ്ഥലത്തു അവരുടെ ഒരു ഹെലിപാഡുണ്ടു. സാധനങ്ങള്കു , പ്രത്യേകിച്ചും, ഭക്ഷണ സാധനങ്ങള്കു തു ര്ക്കിയെ അപേക്ഷിച്ചു മൂന്നിരട്ടി വില ആണു. എല്ലാസാധനങ്ങളും തുറ്കിയില് നിന്നു കടത്തി കൊണ്ടു വരുന്നവയാണു. പല കുടുംബങ്ങളിലെയും ഒരംഗമെങ്കിലും ലണ്ടനിലോ ജെറ്മനിയിലോ ജോലി നോക്കുന്നുണ്ടു. അതിനാല് ഇങ്ലീഷ് തുറ്കിയിലെക്കാള് ആല്കാറ്കു സംസാരിക്കാന് കഴിയും. ബ്രിട്ടീഷ് കോളണി ആയിരുന്നതിന്റെ ഗുണം. ഹോട്ടലുകളും അപൂറ്വം ആണു. നമ്മുടെ ചെറിയ തട്ടുകടകളുടെ സ്റ്റൈലില് ചിലതു കാണാം. എന്നാലും വാരാന്ത്യത്തിൽ മാത്രം പ്രവറ്തിക്കുന്ന നിശാശാലകൾ പലതും ഉണ്ടു. പ്രധാനമായും ധനികരായ വിദ്യാറ്ത്ഥികളെ ഉദ്ദേശിച്ചു പ്രവറ്ത്തിക്കുന്നവ.. മദ്യവും അവിടെസുലഭം. കുട്ടികളെ വഴി പിഴപ്പിച്ചു പണം സമ്പാദിക്കാന് നമ്മൂടെ നാട്ടിലും കലാശാലകൾക്ക് ചുറ്റും പല വ്യാപാരസ്ഥാപനങ്ങളും പ്രവറ്തിപ്പിച്ചു വരുന്നുണ്ടല്ലോ, ഭാഗ്യത്തിനു ഞങ്ങൾക്ക് താമസത്തിനു തന്ന ഫ്ലാറ്റില് എല്ലാ സൌകര്യങ്ങളും ഉണ്ടായിരുന്നു.. അത്യാവശ്യത്തിനുള്ള ഫറ്ണീചറ്,



സൈപ്രസ് ഒരു സുന്ദര ദൃശ്യം

, ഫ്രിഡ്ജു, ഗ്യാസ് എന്നിവയും മുറി വൃത്തിയാക്കാനുള്ള വാക്വം ക്ലീനറ് വരെ ഉണ്ടായിരുന്നു. രണ്ടു മുറികളും നല്ലസൗകര്യം ഉള്ള ഒരു ഹാളിന്റെ ഒരു ഭാഗമായി അടുക്കളയും. ഫ്ലാറ്റിന്റെ തൊട്ടടുത്തു യൂണിവേറ്സിറ്റിയിലെ ഒരു ജീവനക്കാരി താമസിക്കുന്നുണ്ടു. അവരാണു വീട് വൃത്തിയാക്കി ഇടുന്നതു. ഉച്ചക്കു ഭക്ഷണം കഴിക്കാന് ആശാൽ വന്നു പോകാനുള്ള ദൂരമെ ഉണ്ടായിരുന്നുള്ളൂ. എല്ലാ ഫ്ലാറ്റുകളിലും ആള്കാര് ഉണ്ടെങ്കിലും സ്ത്രീ ആയി ഞാന് മാത്രമേ ഉണ്ടായിരുന്നുള്ളൂ. ജെര്മനി, റഷ്യ, യുക്രയിൻ അസ്സര്ബയ്ജാൻ എന്നിവിടങ്ങളിൽ നിന്നും വന്ന വിദേശികളും തുറ്കിയില് നിന്നും ഉള്ള ചിലരും ആയിരുന്നു മറ്റേ അന്തേവാസികള്. എല്ലാവരും അദ്ധ്യാപകർ തന്നെ. അസ്സര്ബെയ്ജാനില് നിന്നു ഒരു അച്ഛനും മകനും. മകന് യൂണിവേര്സിറ്റിയില് പഠിക്കുന്നു. അച്ഛന് കമ്പ്യൂട്ടര് സയന്സില് അധ്യാപകന്.എല്ലാവരുംസ്വയം പാചകം ചെയ്തു കഴിക്കുന്നു. മിക്കവാറും വാരാന്ത്യത്തില് ആണു പാചകം. അവര് ഒരാഴ്ചത്തേക്കുള്ള കറികളും മറ്റും ഉണ്ടാക്കി വക്കും. നല്ലവലിപ്പവും

സൌകര്യവുമുള്ള ഫ്രിഡ്ജു ഉള്ളതു വലിയ ഉപകാരമായി. വൈദ്യുതി തടസ്സപ്പെടാറേ ഇല്ല റൊട്ടിയും പഴങ്ങളും മറ്റും മാത്രം അന്നന്നത്തേക്കു വേണ്ടതു വാങ്ങും

## 4

# സൈപ്രസ്സിലെ ചില സുഹ്രുത്തുക്കള്

ഞങ്ങൾക്ക് നാട്ടുകാരനായി ആശാനെ സൈപ്രസ്സിലേക്കു ക്ഷണിച്ച ബാല(സുബ്രമണ്യം) മാത്രമേ ഉണ്ടായിരുന്നുള്ളു. വളരെ ലളിതമായ ജീവിതം നയിക്കുന്ന ഒരു തമിഴ്നാട്ടുകാരന്. അദേഹം കൂടുംബത്തെ നാട്ടില് നിർത്തി യിരിക്കുകയാണ്. മൂന്നു പെണ്കുട്ടികളുടെ കൂടെ ഭാര്യയും നാട്ടിൽ തന്നെ. സമയം ചിലവാക്കാന് അദ്ദേഹത്തിന്റെ കയ്യില് ഒരു പഴയ റ്റേപു റെക്കാറ്ഡര് ഉണ്ടു. ശിവജി ഗണേശന്റെയും എം ജി ആറിന്റെയും പടത്തിലെ പാട്ടുകളാണു കൂടുതല് പ്രിയം അദ്ദേഹത്തിനു എന്നു തോന്നുന്നു. ഇടക്കു എം എസ് സുബ്ബലക്ഷ്മിയുടെയും പാട്ടുകളും കേള്കാം. അദ്ദെഹം ക്ലാസ്സില് പോകുമ്പോള് റ്റേപു റെക്കര്ഡറ് എനിക്കു തന്നിട്ടു പോകും. വെറുതെ ബോറടി ഒഴിവാക്കാന് എന്നു പറഞ്ഞ്. വൈകുന്നേരം തിരിച്ചു കൊടുക്കും.



സഹപ്രവർത്തകന്റെ മകൻ , അല്പം നാടകീയമായി



സുഹറായുടെ കൊച്ചുമകൻ



ലെഫ്കെ ഗ്രാമം ഒരു വീക്ഷണം

ആശാന്റെ ക്ലാസ്സില് പഠിക്കുന്ന രണ്ടു പാകിസ്ഥാനി വിദ്യാറ്ഥികള്, സഫീറും ഇമ്രാനും, ഇടക്കു വീട്ടില് വരുമായിരുന്നു. അവരുടെ സെല് ഫോണില് പോലും ഹിന്ദി സിനിമയിലെ പാട്ടുകളാണു. അവരുടെ കയ്യില് ഏറ്റവും അടുത്തു പുറത്തുവന്ന സിനിമായുടെ കാസ്സറ്റും സി ഡി യും വരെ ഉണ്ടായിരുന്നു. പാകിസ്താനിലെ സിന്ധ് പ്രവിശ്യയില് നിന്നു വന്നവരായിരുന്നു സഹീറും ഇമ്രാനും. ലതാമങ്കേഷ്കരുടെ ആരാധകർ . പഠിക്കാന് കേമന്മാറ്. ഹിന്ദി നന്നായി സംസാരിക്കും. മൂന്നാം വറ്ഷം ആയിരുന്നു അവറ്. പാചകം ഒക്കെ മിക്കവാറും തനിയെ തന്നെ. തീരെ നിവറ്തിയില്ലത്തപ്പോള് അടുത്തുള്ള ഒരു തട്ടുകടയില് നിന്നു കഴിക്കും. നാട്ടില് നിന്നും മസാലപ്പൊടീ പാക്കറ്റുകള് കൊണ്ടുവന്നിട്ടുണ്ടു. ഞങ്ങൾക്കും ചിലതു കൊണ്ടുവന്നു തന്നു അവർ മാട്ടിൽ പോയി വന്നപ്പോള്. ഞങ്ങളുടെ അടുത്തു താമസിക്കുന്ന യൂണിവേര്സിറ്റി ജീവനക്കാരി സുഹറായുടെ വീട്ടില് എല്ലാ ആഴ്ചയും അവറ് വരുമായിരുന്നു, ബിരിയാണി ഉണ്ടാക്കാന് അവരെ പഠിപ്പിച്ചു കൊടുക്കാന്. അവിടെ വച്ചാണു ഞാന് ഇവരെ പരിചയപ്പെടുന്നുന്നതു.

സുഹറാ ഒരു പാചക വിദഗ്ധയാണു. എല്ലാവറ്ക്കും ഭക്ഷണം പാചകം ചെയ്തു കൊടുക്കുന്നതില് സന്തോഷം ഉള്ളവറ്. പ്രതിഫലമായി മറ്റുള്ളവരുടെ തൃപ്തി മാത്രം മതി അവറ്കു. സാമ്പത്തികമായി അത്ര മെച്ചമല്ല എങ്കിലും. സുഹറാ ഉണ്ടാക്കിയ രുചിയുള്ള ഭക്ഷണം ഞങ്ങളും കഴിച്ചിട്ടുണ്ടു. സുഹറാക്കു പാകിസ്ഥാനില് വന്നു അവിടെ ആരെയെങ്കിലും കല്യാണം കഴിച്ചു ജീവിക്കണമെന്നുണ്ടു. രണ്ടു കുട്ടികളായപ്പോള് ഭരത്താവുപേക്ഷിച്ചു വേറൊരുത്തിയുമായി അടുത്തു തന്നെ താമസമുണ്ടു. സൈപ്രസ്സിലും തുറ്കിയിലെ പോലെ വിവാഹമോചനം സാധാരണമാണു. മകള്കു ഇരുപതു വയസ്സായി, നാലു വയസ്സുള്ള ഒരു കുട്ടിയെയും അവള്കു നല്കി അവളുടെ ഭരത്താവും തുറ്കിയിലേക്കു വിട്ടു. തുറ്കിക്കാരെ ഇവറ്കു വെറൂപ്പാണു. സുഹറായുടെ മകള് ചെറിയ ജോലിക്കു പോകും, മകന് അമ്മുമ്മയുടെ കൂടെയാണു വളരുന്നതു. നല്ല മിടുക്കനായ കുട്ടി. ചിത്രം കാണുക.

നമ്മുടെ 'പാക്കി'കള് ഞങ്ങളുടെ വീട്ടിലും പതിവായി വന്നു തുടങ്ങി, പ്രത്യേകിച്ചും വാരാന്ത്യത്തിൽ. ആശാനു അത്ര പിടുത്തമല്ലഎങ്കിലും എനിക്കു വര്തമാനം പറയാന് ആരെയെങ്കിലും കിട്ടുമല്ലോ എന്നു വിചാരിച്ചു മിണ്ടാതിരിക്കും. അന്നു പാകിസ്ഥാനും ഇന്ത്യയുമായി എന്തോ കാര്യത്തില് പിണങ്ങി ഇന്ത്യയിൽ നിന്നുള്ള റേഡിയോ റ്റി വി പ്രക്ഷേപണം പാകിസ്ഥാനിലേക്കു നിറ്ത്തി വച്ചു. ശരിക്കും ജീവിതം വഴിമുട്ടിയതു പോലെ പാകിസ്ഥാനിലെ അതിറ്ത്തി പ്രദേശത്തു താമസിക്ക്കുന്നവറ്കു തോന്നിയത്രേ ആ ദിവസങ്ങള്. അത്രമാത്രം ഇന്ത്യയെ അവര് ആശ്രയിക്കുന്നുണ്ടു. പൊതുവെ പാകിസ്ഥാനിലെ സാധാരണ ആള്കാറ്കു ഇന്ത്യക്കാരോടു വലിയ എതിറ്പൊന്നും ഇല്ല. ക്രിക്കറ്റു കളി ഒക്കെ കാണുമ്പോഴല്ലാതെ. സാമ്പത്തികമായി നല്ലൊരു ഭാഗം ജനങ്ങള് ബുദ്ധിമുട്ടുന്നുണ്ടു. പക്ഷേ നേതാക്കന്മാറ്കു സ്വന്തം രാജ്യത്തിലെ പ്രശ്നങ്ങള് കൂടുമ്പോള് ഇന്ത്യയുമായുള്ള തറ്കം കൂട്ടി ജനങ്ങളുടെ ശ്രദ്ധ മാറ്റാനുള്ള ശ്രമം നടത്തുന്നു. പാകിസ്ഥാനില് ഇന്നും ഏറ്റവും നല്ലജോലി പട്ടാളത്തിലാണു. ഒരു വീട്ടിലോരാൾ പട്ടാളത്തിലുണ്ടെങ്കില് ആ വീട്ടിലെ എല്ലാവറ്കും വേണ്ട റേഷന് വീട്ടിലെത്തും. നല്ല ശമ്പളവും . അതുകൊണ്ടു ചെറുപ്പക്കാര് എല്ലാവരും പട്ടാളത്തില് ചേരാന് ആഗ്രഹിക്കുന്നു.

വീട്ടില് വന്നാല് പാട്ടും കേട്ടു കഥകളും പറഞ്ഞു രാത്രി പത്തു മണി വരെ ഇരിക്കും, ഞങ്ങളുടെ കോഴിക്കറിയും ചപ്പാത്തിയുംകഴിച്ചു. അവര് നല്ലഒരു ചപ്പാത്തിക്കോല് പാകിസ്ഥാനില് നിന്നു കൊണ്ടുവന്നു തന്നു. വണ്ണം കുറഞ്ഞ നീണ്ട കോല്. അവറ് എന്നെ 'ദീദി ' എന്നു വിളിച്ചു. കുടുംബരീതികളെല്ലാം നമ്മുടെതു പോലെ എന്നു അവറ് പറഞ്ഞു. ഒരു ദിവസം അവര് ഉണ്ടാക്കിയ ബിരിയാണിയും ആയി ആണു അവര് വന്നതു. നമ്മുടെ മലബാറന് ബിരിയാണി തന്നെ. അവരുമായി സമയം ചിലവഴിക്കുമ്പോള് ഇവരൊക്കെ എങ്ങനെയാണു നമ്മുടെ സ്ഥിരം ശത്രുക്കള് ആയതു എന്നു ഞാന് ചിന്തിക്കും.

ഒരിക്കല് ഞങ്ങള് വടക്കന് സൈപ്രസ്സിന്റെ തലസ്ഥാനമായ നിക്കോസ്യായില് പോയി, നമ്മൂടെ 'പാക്കി'കളും കൂടെ ഉണ്ടായിരുന്നു. രണ്ടു സൈപ്രസ്സുകള്ക്കും ഇടക്കുള്ള ബഫറ് സോണും മറ്റും കണ്ടു. ഗ്രീക് സൈപ്രസ്സിലേക്കു ഒന്നു എത്തി നോക്കി. പൊതുവെ നല്ല

നിരത്തുകളും കെട്ടിടങ്ങളും. സാമ്പത്തികമായ മെച്ചപ്പെട്ട നില വിളിച്ചോതുന്നവ. യു എന് ഭടന്മാർ തോക്കുമായി റോന്തു ചുറ്റുന്നുണ്ടു. പൊതുവേ ശാന്തമാണു അതിര്ത്തി. അങ്ങോട്ടും ഇങ്ങോട്ടും തീരെ സഹകരണമില്ല ആരും അങ്ങോട്ടും ഇങ്ങോട്ടും പോകാറില്ല. അതിർത്തിക്കു വളരെ അടുത്തു നില്കുമ്പോൾ ആരൊക്കെയോ ഞങ്ങളെ ശ്രദ്ധിച്ചിരുന്നു, വിദേശികളായതുകൊണ്ടു ആരും ഒന്നും ചോദിച്ചില്ല മറ്റേ വശത്തുള്ള വിമാനത്താവളമാണു 'ലാര്ണക്ക'. അവിടേക്കു തുര്കിയില് നിന്നു വിമാനം ഇല്ല വിദേശികളായ ഞങ്ങള്കും . അലെങ്കില് ലാര്ണക്ക വിമാനത്താവളത്തില് നിന്നു ഞങ്ങള്കു എളുപ്പത്തില് ദ്യുബായിലെക്കോ ബഹ്രൈനിലേക്കൊ പറക്കാമായിരുന്നു.അവിടെ നിന്നു ഇന്ത്യയിലേക്കും.

ലെഫ്കേ യൂണിവേര്സിറ്റിയിൽ ജോലി ചെയ്യുന്ന മിക്കവരും നിക്കോസിയായില് ആണു താമസിക്കുന്നതു. ഞങ്ങള് ഒരു ദിവസം ഒരു സുഹൃത്തിന്റെ വീട്ടില് പോയി. വീടു തുര്കിഷ് സ്റ്റൈയിലില് ആണു. സാമ്പത്തികമായി മെച്ചപ്പെട്ടവരാണെന്നു വിളിച്ചു പറയുന്ന വീടു. ആ പ്രൊഫസ്സറ് അമേരിക്കയില് വിദ്യാഭ്യാസം കഴിഞ്ഞതാണു. നഗരത്തിൽ കാണാനായി വലുതായി ഒന്നും ഇല്ല ചില പള്ളികളും മറ്റും. യുദ്ധത്തിന്റെ ചില മുറിപ്പാടുകള് തെളിഞ്ഞു കാണാവുന്ന പള്ളികള്. ചില ഭാഗത്തു ക്രിസ്ത്യന് രൂപങ്ങള് ഒന്നും മാറ്റിയിട്ടില്ല കടകളും കുറവു. ഇങ്ലീഷ്കാര് നടത്തുന്ന ഒരു തുണിക്കട കണ്ടു. തുണിക്കൊക്കെ നല്ല വിലയാണു., തുര്കിയിലെ പോലെ അല്ല. ലെഫ്കേയിലേക്കു അര മണിക്കൂറ് ഇടവിട്ടു എട്ടുമണി വരെ ബസ്സുണ്ടു. വീട്ടാവശ്യത്തിനുള്ള ചിലസാധനങ്ങൾ വാങ്ങി ഞങ്ങള് തിരിച്ചുപോന്നു. പോരുന്ന വഴി സൈപ്രസ്സിലെ മറ്റു ചില യൂണിവെര്സിറ്റികളും കണ്ടു. അമ്മെരിക്കന് സൈപ്രസ്സ് യൂണിവേര്സിറ്റി , ഈസ്ടേറ്ണ് തുര്കിഷ് യൂണിവേര്സിറ്റി എന്നിങ്ങനെ പോകുന്നു പേരുകള്. കൂടുതലും അറബ് രാജ്യങ്ങളിൽ നിന്നുള്ള കുട്ടികളാണു അവിടെയൊക്കെ പഠിക്കുന്നതു. സൌദിയിൽ നിന്നു വന്ന ചില ഇന്ത്യക്കാരും അപൂര്വം കാണാറുണ്ടു. പെണ്കുട്ടികൾ പൊതുവേ കുറവു, മറ്റു മുസ്ലീം രാജ്യങ്ങളിലെ പോലെ തന്നെ..

# 5

# അര്ദ്ധ നഗ്നനായ ഗാന്ധിയും സൈപ്രസ്സുകാരും

ലെഫ്കെയിലെ യൂണിവേസിടിയിലുണ്ടു ഇന്ത്യകാര് അദ്ധ്യാപകരേ ഉള്ളു. നമ്മുടെ ആളും ബാലയും. വിദ്യാര്ത്ഥികളും വളരെക്കുറവു. ഇന്ത്യക്കാരായവര് അറബ് രാജ്യങ്ങളില് ജോലി ചെയ്യുന്നവരുടെ മക്കളാണു. ഹൈദെരാബാദുകാര് രണ്ടു പേര് ഉണ്ടായിരുന്നു. എന്നാല് ഇവര് നമ്മള് ഇന്ത്യ്ക്കാരാണു എന്നറിഞ്ഞാല് പോലും അടുത്തു വരുകയോ പരിചയപ്പെടാന് ശ്രമിക്കുകയോ ഉണ്ടായില്ല കാരണം എന്താണെന്നറ്യില്ല യൂണിവേര്സിറ്റിയില് വിദ്യാര്ത്ഥികളില് പെണ്കുട്ടികള് വളരെ കുറവു. ഭാരിച്ച ഫീസും ഇതിനു കാരണം ആവാം. ഇറാക്കില് നിന്നു രണ്ടു കുട്ടികള് ഉണ്ടായിരുന്നു. പര്ദ്ദയും വിഗ്ഗും ധരിക്കുന്നു. അത്തത്തുര്കിന്റെ ഭരണ പരിരിഷ്കാരമായി മതപരമായ വസ്ത്രങ്ങള് ധരിച്ചു ഔദ്യോഗികചുമതലകള്കു വരാന് പാടില്ല ഒരിക്കല് തൂര്കിയില് തലയില് തൂണി ഇട്ടു ആസംബിളിയില് വന്ന ഒരു സ്ത്രീയുടെ അസ്സംബില്ലി അംഗത്വം നഷ്ടപ്പെട്ടതായി കേട്ടിട്ടുണ്ടു. വിദ്യാര്ത്ഥിനികള് തലയില് തുണി ഇടാന് പാടില്ല വളരെ യാധാസ്ഥിതികരായ ചിലര് ആദ്യം തലയില് ഒരു കറുത്ത തുണികൊണ്ടു പൊതിയുന്നു. എന്നീട്ടു അതിന്റെ മുകളില് വിഗ്ഗു വെച്ചു ക്ലാസ്സില് വരുന്നതായി ആശാന് പറഞ്ഞു.പല കുട്ടികളും ഇക്കാരണത്താല് ഒരു പോലെ തോന്നിക്കുന്നു, അവരെ ക്ലാസ്സില് തിരിച്ചറിയാന് തന്നെ ബുദ്ധിമുട്ടുണ്ടാകുന്നു എന്നും.(ഇതുപോലെ ഒരു സംഭവം നാട്ടിലെ സ്ഥാപനത്തിലും ഉണ്ടായി. ഒരു സഹപ്രവർത്തകന്റെ ഇരട്ട പെണ്കുട്ടികള് രണ്ടുപേരും നല്ല മാർക്ക് വാങ്ങി പ്രവേശനം ലഭിച്ചു. രണ്ടുപേരും കാണാൻ നല്ല കുട്ടികൾ. എന്നാൽ തമ്മിൽ തിരിച്ചറിയാൻ വിഷമം, സാധാരണ തന്നെ. പെട്ടെന്നൊരു ദിവസം ഇവര് രണ്ടും പർദ്ദ ഇട്ടു ക്ലാസ്സിൽ വന്നു. അദ്ധ്യാപകരും മറ്റു കുട്ടികളും വിഷമത്തിലായി, അവരെ തിരിച്ചറിയാൻ. എന്തെങ്കിലും ഒരു വ്യത്യാസം കുട്ടികളുടെ മുഖത്ത് കാണിക്കണം എന്ന് ഞങ്ങള് സഹപ്രവര്തകനോടു കേണപേക്ഷിച്ചു.)

ഞങ്ങള് താമസിച്ചിരുന്ന ഫ്ലാറ്റില് നിന്നു യൂണിവേര്സിറ്റിയിലേക്കു നടന്നു പോകാനുള്ള ദൂരമേ ഉള്ളു. വൈകുന്നേരങ്ങളില് കടൽ തീരത്തു കൂടിയുള്ള നടത്തം പതിവായിരുന്നു. പോകുന്ന വഴി

ആശാന്റെ ഒരുസഹപ്രവറ്തകന്റെ വീടുണ്ടു. അയാളുടെ ഒരു കൂട്ടുകുടുംബമാണു. അമ്മയും അച്ഛനും സഹോദരിയും എലല്ലരും ഉണ്ടു. ഒരു സഹോദരി ഇസ്റ്റാംബുളിൽ പഠിക്കുന്നു. അയാളുടെ കാമുകി/ പ്രതിസ്രുത വധുവും ഇടക്കു അവിടെ കാണാറുണ്ടു. അവറ്കു ഇന്ത്യയെ കുറിച്ചു ഒരുപാടു കാര്യങ്ങള് അറിയണം. എല്ലു ചോദിച്ചു മനസ്സിലാക്കി, ഞങ്ങളുടെ പരിമിതമായ തുറ്കിഷ് ഭാഷയിൽ പറഞ്ഞു മനസ്സിലാക്കി. ഗാന്ധി സിനിമ അവരെല്ലുവരും പല പ്രാവശ്യം കണ്ടിരിക്കുന്നു. അവരുടെ എല്ലു ഒരു സംശയം: എന്തു കൊണ്ടു ഗാന്ധി ഒറ്റ മുണ്ടു മാത്രം ധരിച്ചു ജീവിച്ചിരുന്നു എന്നാണു. ഞ്ങ്ങള് പറഞ്ഞു." എന്റെ നാട്ടുകാരില് പകുതിയിലധികം പേറ്കും ഒറ്റ മുണ്ടു പോലും വാങ്ങാന് കഴിയാത്തപ്പോള് എങ്ങനെയാണു ഞാന് സൂട്ടും കോട്ടും ഇട്ടു നടക്കുക?" എന്നു പറഞ്ഞാണു അദ്ദെഹം അങ്ങനെ ചെയ്തതു എന്നു പറഞ്ഞപ്പോള് അവറ്കുണ്ടായ അത്ഭുതം കണ്ണുകളിൽ കാണാമായിരുന്നു. കൃഷ്ണ നദീതീരത്തുവച്ചു ഗാന്ധിജി തന്റെ മേല്മുണ്ടു തണുത്തു വിറച്ചിരുന്ന ഒരുസ്ത്രീക്കു കൊടുക്കുന്ന രംഗം ഞങ്ങൾ ഓർമിപ്പിച്ചപ്പോള് അവറ്കു വിശ്വാസമായി. കൂടുതല് വര്ത്തമാനം പറഞ്ഞിരുന്നാൽ അത്താഴം കഴിക്കേണ്ടിവരും, അതു ഒരു പതിവാക്കേണ്ട എന്നു ആശാന് പറഞ്ഞു.

ലെഫ്കെ ഒരു ചെറിയ ടൌണാണു, അല്പം വലിയ ഗ്രാമം എന്നും പറയാം. ഞങ്ങള് സാധനങ്ങൾ വാങ്ങിയിരുന്നതു ഒരു മിലിട്ടറി കാന്റീനില് നിന്നാണു. അവിടെ വെള്ളിയാഴ്ച ദിവസം സാധനങ്ങള് വരും. അന്നു തന്നെയോ പിറ്റേ ദിവസമോ ചെന്നിലെങ്കിൽ ആവശ്യമുള്ള സാധനങ്ങള് കിട്ടുകയില്ല. നല്ല സാധനങ്ങള് ന്യായമായ വിലക്കു കിട്ടും. റഷ്യക്കാരനായ സഹപ്രവറ്തകന് അദിൽ എന്ന പ്രഫസ്സര്ക്കു ഒരു പഴയ റെനോള്റ്റു കാറുണ്ടു. ചില ദിവസം അതില് ഞങ്ങൾ എലല്ലരും കൂടി പോകും അവിടെ. ചിലപ്പോള് ടാക്സിയിലും. രണ്ടു മാസം ഉപയോഗിച്ച കാറുകള് പോലും കുറഞ്ഞ വിലക്കു കിട്ടും. ഈ കാന്റീനില് ചെരുപ്പും കൌതുക വസ്തുക്കളും മുതല് പച്ചക്കറികളും പഴങ്ങളും വരെ കിട്ടും. തുറ്കിഷ് തുണിത്തരങ്ങൾ ന്യായമായ വിലക്കു കിട്ടുമായിരുന്നു. നല്ല ഗുണനിലവാരമുള്ള പരുത്തി വത്രങ്ങള് തുര്കിയില് സുലഭം. ആശാനു വാങ്ങിയ ചില ഷറ്ട്ടുകള് ഇന്നും ( ആറു വര്ഷം കഴിഞ്ഞിട്ടും) കേടു കൂടാതെ ഇരിക്കുന്നു. വിലക്കുറവായതു കൊണ്ടു പ്രതീക്ഷിച്ചതു രണ്ടു

പ്രാവശ്യം നനച്ചു കഴിഞ്ഞാല് ഉപയോഗ ശൂന്യമാവും എന്നായിരുന്നു. സ്ത്രീകളുടെ യൂറോപ്യന് തരത്തിലുള്ള വസ്ത്രങ്ങള്കു വില കൂടുതല് ആണു. മിക്ക കടകളിലും തുറ്കിഷ് ഭാഷയില് 50% വിലക്കുറവു എന്നു എഴുതി വച്ചിട്ടുണ്ടു. ചിലപ്പോള് ' ആനയെ വാങ്ങിയാല് ചേന ഫ്രീ " എന്ന പോലുള്ള പരസ്യവും.

ഇവിടെയും ചൂടു കൂടുതല് ആണു. കടല് തീരമായതിനാല് കുറച്ചാശ്വാസമുണ്ടു. നിരത്തുകളും ഭൂമിയും എല്ലാം വരണ്ടിരിക്കുന്നു. കടല് തീരമാണെങ്കിലും മത്സ്യം സുലഭമല്ല.മത്സ്യം പിടുത്തക്കരെയും കണ്ടില്ല. അന്വേഷിച്ചപ്പോഴറിഞ്ഞതു അവീടെ തീരത്തു മത്സ്യങ്ങള് വളരെ കുറവാണെന്നും ഉള്ളതുതന്നെ ഭക്ഷ്യ യോഗ്യമല്ലഎന്നുമാണു. തുറ്കിയുടെ ആക്രമണം ഉണ്ടായപ്പോള് ചെമ്പു ഖനികള് പലതും യൂറോപ്പ്യന് മുതലാളിമാര് ഇട്ടെറിഞ്ഞു പോയതു മൂലം ഖനിയില് നിന്നു പുറത്തേക്കു വരുന്ന മലിന ജലം കടലില് വീണു വിഷമയമാകുന്നു എന്നുള്ളതു ഒരു സത്യം ആണു. ആഴക്കടലില് നിന്നു പിടിച്ച മത്സ്യം കിട്ടും, അല്പം വില കൂടുതല് ആണെന്നു മാത്രം. മാംസം ധാരാളം കിട്ടും, ചെമ്മരിയാടിന്റെ മാംസം, നമ്മുടെ മാട്ടിറച്ചി പോലെയുള്ള കട്ടിയുള്ള ചുവന്നഇറച്ചി.(Red meat)

പച്ചക്കറികള് നമ്മുടെ നാട്ടിലുള്ളതൊന്നും അല്ല. വെള്ളരിക്കയും ഇളവനും മുരിങ്ങക്കായും ഇല്ലാതെ അവിയല് വെക്കാനും പഠിച്ചു. നമ്മുടെ ചുരക്കാ പോലെയുള്ള ഒരുസാധനം കിട്ടും. 'അതു താനല്ലേയോ ഇതു' എന്ന് വിചാരിക്കുകയെ മാർഗമുള്ളൂ. ഉരുളക്കിഴങ്ങും സവാള ഉള്ളിയും കാരറ്റും ബീറ്റ്റൂട്ടും എല്ലായിടത്തും കിട്ടും. പയര് വർഗത്തിലുള്ളവ ബീൻസ് മാത്രം. എന്നാലും അത്യാവശ്യം ഒപ്പിക്കാം. പക്ഷെ ഇവ ഒക്കെ ഹോട്ടലില് പച്ചക്കേ കിട്ടു. കറി ആക്കാന് നമ്മള് തന്നെ വേണം. തേങ്ങാ പൊടിആയി കിട്ടും. കേരളത്തില് നിന്നു പോയാല് തേങ്ങാ കിട്ടുമോ എന്ന ഭയം വേണ്ട. മിക്കവാറും എല്ലായിടത്തും ഇതു കിട്ടും. പക്ഷെ അവര് അത് മധുര പലഹാരത്തിന് ഭംഗി വരുത്താന് മാത്രമെ ഉപയോഗിക്കുന്നുള്ളൂ എന്ന് മാത്രം. നമ്മള് പാക്കറ്റു കണക്കിന് വാങ്ങുമ്പോള് കടക്കാർക് തന്നെ അത്ഭുതം.ഇവര് ഇത്ര അധികം മധുരപലഹാരം ഉണ്ടാക്കുമോ?

# 6

# സൈപ്രസ്സും കാശ്മീരും

ഒരു ദിവസം ഞങ്ങൾ സൈപ്രസ്സിലെ മറ്റു സ്ഥലങ്ങള് കാണാന് പുറപെട്ടു. ചെറിയ ഒരു ദ്വീപിന്റെ ഒരു ഭാഗമായ വടക്കൻ സൈപ്രസ്സു മുഴുവനും കാണാതെ ഇരിക്കുന്നതു മോശമല്ലേ എന്നു കരുതി. നാട്ടുകാരനായ ഒരു ടാക്സി ഡ്രൈവറെ കിട്ടി. അയാൾ ഞങ്ങളെ ആദ്യം കൊണ്ടു പോയതു ഒരു പഴയ കൊട്ടാരത്തിലേക്കാണു. വിജനമായ ഒരു കുന്നിന്റെ മുകളിൽ. കൊട്ടാരം എന്നു പറഞ്ഞു എന്നേ ഉള്ളൂ. നമ്മുടെ സങ്കൽപ്പത്തിലുള്ള കൊട്ടാരം ഒന്നും അല്ല സഞ്ചാരികളെ ആരെയും കാണാനില്ല കൊട്ടാരം സൂക്ഷിപ്പുകാരനെ എവിടെ നിന്നോ ഡ്രൈവറ് വിളിച്ചു കൊണ്ടു വന്നു കൊട്ടാരം തുറന്നു തന്നു. പ്രവേശനഫീസും കൊടുത്തു അകത്തു കയറി. കൊട്ടാരത്തിൽ കാണാനൊന്നും പ്രത്യേകിച്ചു കണ്ടില്ല എങ്കിലും കുന്നിന്റെ മുകളിൽ നിന്നുള്ള ദൃശ്യം വളരെ മനോഹരമായിരുന്നു. വടക്കന് സൈപ്രസ്സിനെയും തെക്കൻ സൈപ്രസ്സിനും ഇടയിലുള്ള മല നിരകള്. നമ്മുടെ വയനാടൻ കുന്നുകൾ പോലെ നിരന്നു കിടക്കുന്നു. പക്ഷെ മൊട്ടക്കുന്നുകളാണ്. പൊതുവെ മരങ്ങളും പച്ചപ്പും കുറവു. ഒരു വശം മുഴുവൻ കടൽ തീരം , മറുവശം കുന്നുകൾ . ശക്തിയായ കാറ്റും. കുറച്ചു ഫോട്ടൊ എടുത്തു ഞങ്ങൾ തിരിച്ചുപോന്നു



സൈപ്രസിലെ തുറമുഖം



പാകിസ്ഥാനി വിദ്യാര്‍ത്ഥികളുമായി

ഇതാ ഒരു പള്ളി (ഒരു കാലത്ത് ക്രിസ്ത്യന്‍ , ഇന്നു മുസ്ലീം )



.

ചെറിയ ദ്വീപാണെങ്കിലും ധരാളം വലുതും ചെറിയതുമായ കുന്നുകള് ഇവിടെ കാണാം. മിക്കവാറും എല്ലാകുന്നിന്റെയും



റോഡില്

നിന്നു കാണുന്ന ഭാഗത്തു 'അതത്തുറ്കു' എന്നു തുറ്കിഷ് ഭാഷയില് എഴുതി വച്ചിരിക്കുന്നു. ചിലപ്പോള് അദ്ദേഹത്തിന്റെ രൂപവും വരച്ചു വച്ചിരിക്കും. അവരുടെ രാഷ്ട്ര പിതാവിനോടുള്ള അമിതമായ ഭക്തിയും ബഹുമാനവും കാണിക്കാന് ആവാം. മിക്കവാറും എല്ലാ പ്രധാനപ്പെട്ട കവലകളിലും അത്തത്തുറ്കിന്റെ പ്രതിമകള് കാണാം. സഞ്ചാരികൾ പൊതുവെ കുറവാണു, എന്നാലും തുറ്കിയില് വന്ന കുറച്ചുപേരെങ്കിലും സൈപ്രസ്സിലേക്കു വരുന്നുണ്ടു. യാത്രക്കിടയില് ഞങ്ങൾ ഒരു പ്രായമായ മനുഷ്യനെ പരിചയപ്പെട്ടു. അയാള് പത്തു വര്ഷത്തിലധികം പഞ്ചാബില് ജോലി ചെയ്തതാണു. ബ്രിട്ടീഷ് ഗവണ്മെന്റിന്റെ കീഴില്. നലവ്ലണ്ണം ഹിന്ദി സംസാരിക്കുന്നു അയാള്. സൈപ്രസ്സ് തറ്കത്തെപ്പറ്റി ചോദിച്ചപ്പോള് അയാള് പറഞ്ഞു "

നിങ്ങളുടെ കാശ്മീറ് പ്രശനം എന്നു തീരുമോ അന്നു മാത്രമേ സൈപ്രസ് പ്രശ്നവും തീരുകയുള്ളൂ”   വളരെ ശരിയായ വാക്കുകള്.

മറ്റു കാഴ്ചകളില് ഒരു പള്ളി പ്രത്യേക ശ്രദ്ധയാകര്ഷിച്ചു. പുറത്തു നിന്നു നോക്കിയാലൊരു  ക്രിസ്ത്യന് പള്ളിയെന്നേ തൊന്നൂ. അകത്തു സധാരണ മുസില്ല പള്ളിയുടെ മാതിരി ഒരു ഹാള് മാത്രം. ഭിത്തിയില് വളരെ ഉയരത്തില് മേരിയുടെയും മറ്റും രൂപം ഇന്നും നിലനില്കുന്നു. ഒരു കാലത്തു ക്രിസ്ത്യന് പള്ളീ ആയിരുന്നു എന്നു വിളിച്ചുപറയുന്നതു പോലെ. ഒരു കോട്ടയും കണ്ടു, ആളില്ലാ മേഘലയുടെ  അടുത്തായി.



**കുന്നിന് മുകളില് അല്പം വിശ്രമം**

മലനിരകള് - രണ്ടു സൈപ്രസ്സിന്റെയുമിടയില്



# 7

## വിവാഹം കുട്ടികൾ വേണ്ടപ്പോൾ മാത്രം ?

ഞങ്ങളുടെ ഫ്ലാറ്റില് നാലഞ്ചു രാഷ്ട്രങ്ങളിൽ നിന്നുള്ള അദ്ധ്യാപകറ് താമസം ഉണ്ടായിരുന്നു എന്ന് പറഞ്ഞുവല്ലോ, അതിൽ ഒരാൾ ജെർമ്മൻ കാരനായിരുന്നു. സുമാർ അമ്പത് വയസ്സെങ്കിലും പ്രായം കാണും. കാർഷിക വിജ്ഞാനത്തിന്റെ വിടഗ്ധനാണ് , പ്രൊഫസറും. അയാളുടെ പിതാവ് ഇന്ത്യയിൽ നീണ്ട കാലം ജോലി ചെയ്തിരുന്നു. ബ്രിട്ടീഷ് ഭരണകാലത്തു. ആസാമിലെ ചായ തോട്ടത്തിൽ. അയാളും ഒറ്റക്കാണു, അയാളോടു ചോദിച്ചു എന്തേ വിവാഹം കഴിക്കാത്തതു എന്നു. അപ്പോൾ അയാള് പറഞ്ഞതു ഇതാണു, വിവാഹം ഒരു വര്ഷത്തിനകം നടക്കുമെന്നു. കാമുകി നാട്ടിൽ തന്നെ ഉണ്ടു, കഴിഞ്ഞ പതിനഞ്ച് വര്ഷമായിസ്നേഹത്തിലാണു. ഭാര്യാഭറ്താക്കന്മാരെ പോലെ ജീവിക്കുന്നു. എല്ല അവധിക്കും ഒത്തുകൂടും ജെർമ്മനിയില്. ഒരു കുട്ടി വേണമെന്നു തോന്നുമ്പോൾ വിവാഹം കഴിച്ചാല് പോരേ? അതാണു ചോദ്യം. 50 വയസ്സു കഴിഞ്ഞിട്ടു വിവാഹം കഴിക്കുന്നതിനെപറ്റി ആലോച്ചിചു തുടങ്ങിയിട്ടേ ഉള്ളു. പാശ്ചാത്യരുടെ ഇടയിൽ ഇതു അത്ര അപൂറ്വമല്ല, വിവാഹം കഴിക്കാതെ എത്രയോ പേര് ഒരുമിച്ചു താമസിക്കുന്നു, ഒരു കുട്ടി ഉണ്ടാവണമെന്നു തോന്നുമ്പോൾ മാത്രം വിവാഹം, 'തന്ത ഇല്ലാത്ത കുട്ടിയെ" പ്രസവിക്കാതിരിക്കാൻ വേണ്ടി

മാത്രം വിവാഹം.

ഒരു ദിവസം അയാള് എനിക്കു ഒരു പണി ഒപ്പിച്ചു തന്നു. അയാളുടെ യൂണിവേറ്സിറ്റി ഡിപ്പാറ്ട്മെന്റിന്റെ മത്സ്യഫാമില് നിന്നു കുറെ മത്സ്യം കൊണ്ടുവന്നു. ഒരു പതിനഞ്ചു കിലോ എങ്കിലും കാണും. ഒരോന്നും ഒരു കിലോയിലധികം ഉള്ള നമ്മുടെ ചെമ്പല്ലി പോലെ വലിയ ചെതുമ്പലും മുള്ളുമുള്ള മത്സ്യം. പിടക്കുന്ന മത്സ്യം. പൊതുവെ മത്സ്യത്തിനോടും മാംസത്തിനോടും വലിയ മമത ഇല്ലാത്ത എനിക്കു നമ്മുടെ ആശാനു വേണ്ടി മത്സ്യ കറി ഉണ്ടാകുന്നതു തന്നെ തീരെ നിവൃത്തി ഇല്ലാത്തതു കൊണ്ടാണു, ഞാൻ മത്സ്യം കഴിക്കാറുമില്ല .എന്റെ ബുദ്ധിമുട്ടോർത്ത് അങ്ങേര് മത്സ്യം മുറിച്ചു വൃത്തി ആക്കിയേ വീട്ടില് കൊണ്ടു വരാറുള്ളൂ. അതുകൊണ്ടു കറി വക്കുന്നതു എളുപ്പമാണു. ഇതു ശരിക്കും ഒരു കുടുക്കായി. പെട പെട പിടക്കുന്ന മീന്. അതിനെ കൊല്ലുന്ന് തന്നെ വിഷമം , പിന്നാണോ കറിവക്കൽ. നമ്മുടെ നാട്ടിലെ പോലെയുള്ള മീൻ മുറിക്കാനുള്ള കത്തിയും ഇല്ല സായിപ്പിന്റെ രീതിയില് വെറുതെ കലില്ല് വച്ചു എണ്ണയൊഴിച്ചു പൊരിക്കാനും മടി. ജെറ്മന് സായിപ്പു ഇന്ത്യന് രീതിയില് മുളകും മറ്റും അരച്ചു വറുക്കണം എന്നു ഒരാഗ്രഹവും പ്രകടിപ്പിച്ചു ഏതായാലും ബാലായോടു വിവരം പറഞ്ഞു. പിന്നീടു ഞാനും സഖാവും കൂടി രണ്ടറ്റത്തും പിടിച്ചു ഒരു വിധത്തില് മൂന്നു നാലെണ്ണം മുറിച്ചു വൃത്തി യാക്കി വറത്തു കൊടുത്തു. രാത്രി പതിനൊന്നു മണി ആയിസാധനം മേശപ്പുറത്തെത്തിയപ്പോള്. എല്ലാവരും വളരെ രുചിയോടെ ഭക്ഷിച്ചു, എന്റെ മുറിഞ്ഞ കയ്യും ഒടിഞ്ഞ നടുവും കാണാന് നമ്മുടെ ഭറ്ത്താവു മാത്രം. ക്ഷീണം കാരണം ഒന്നു രണ്ടു പ്രാവശ്യം ച്ഛറ്ദ്ദിക്കുകയും ചെയ്തു. തുറ്കിയില് ആയിരുന്നപ്പോള് സുബൈദയുടെ ഭറ്താവു തനിയെ പിടിച്ച മത്സ്യം അവൾ തന്നെ പൊരിച്ചു കൊണ്ടുവന്നു സഖാവിനു കൊടുക്കുമായിരുന്നു. നമ്മുടെ സഖാവിനു മത്സ്യം വളരെ ഇഷ്ടമാണെന്നു യാദൃശ്ചികമായി ഞാൻ പറഞ്ഞതു കേട്ട്.

പാല്ക്കാരി അയൽ് വാസി

ഞങ്ങളുടെ മറ്റൊരു അയൽ വാസി കൂടുംബം കന്നുകാലികളെ വളറ്ത്തിയാണു ഉപജീവനം കഴിക്കുന്നതു. അവറ്കു 16 പശുക്കള്

ഉണ്ടു. അവയെ വളറ്ത്തുന്നതു ദൂരെയുള്ള ഫാമിലാണു. അഛനും മക്കളും എല്ലാവരും രാവിലെ അഞ്ചുമണിക്കു എഴുനേലക്കും . പശുവിനെ കറക്കുന്നതു യന്ത്രം വച്ചാണു. ഈ പാൽ വിറ്റാണു അവർ ജീവിക്കുന്നതു. അവരുടെ സഹോദരൻ ലണ്ടനിൽ ജോലി ചെയ്യുന്നു. എല്ലാ വര്ഷവും അവർ ലണ്ടനിൽ പോകും. അവറ്കും നമ്മുടെ ചിക്കന് കറി വളരെ ഇഷ്ടമാണു. ഒരു ദിവസം ഞാനുണ്ടാക്കി കൊടുത്തു. മറ്റൊരു ദിവസം അവര് തന്നെ ചിക്കന് ശരിയാക്കി എവിടെ നിന്നോ മസാലയും വാങ്ങി എന്നെ വിളിച്ചു. ഞാന് പറഞ്ഞുകൊടുത്തരീതിയില് അവര് ചിക്കന് കറി വെച്ചു. എല്ലാവറ്കും വളരെ ഇഷ്ടപ്പെട്ടു. ഞങ്ങൾ പാൽ അവരുടെ അടുത്തു നിന്നാണു വാങ്ങിയിരുന്നത്. നല്ല ഒന്നാം തരം പാല്. വെള്ളം ചേർക്കുന്നതു തികച്ചും തെറ്റാണ് എന്ന് വിശ്വസിക്കുന്നവർ.



ഓറഞ്ചും നാരങ്ങയും സുലഭം

## ഈ കുറിപ്പെഴുതിയ ആളെപ്പറ്റി

മാലതി മോഹൻ ദാസ് , വീട്ടമ്മ. ഭർത്താവ് ആർ ഈ സി യിലെ അദ്ധ്യാപകനായിരുന്ന മോഹൻ ദാസ്. രണ്ടു പേർക്കും യാത്ര വളരെ ഇഷ്ടമായതുകൊണ്ട് ധാരാളം



യാത്ര ചെയ്തിട്ടുണ്ട്. കുട്ടികൾ വിദേശത്തായത് കൊണ്ടു അവസരങ്ങൾ ധാരാളം കിട്ടിയിട്ടുണ്ട്. യാത്രയിലെ അനുഭവങ്ങളും മറ്റും കുറിപ്പുകളായി എഴുതി വെക്കുന്നു. ശ്രീമാൻ ഫോട്ടോ എടുക്കുന്നു. ഏതാനും മാസങ്ങൾ ടർക്കിയിലും ഉത്തര സൈപ്രസിലും ശ്രീമാന്റെ ജോലി സംബന്ധമായി താമസിച്ച്ചിട്ടുണ്ട്. അന്നത്തെ അനുഭവങ്ങളും കണ്ടു മുട്ടിയ ആൾക്കാരെ പ്പറ്റിയും ചിലതെല്ലാം കുറിപ്പുകളായി ബ്ലോഗുകളായി പ്രസിദ്ധീകരിച്ചിട്ടുണ്ടു.അവസമാഹരിച്ചു പുസ്തകരൂപ ത്തിലാക്കിയതാണ് ഇത്. മംഗ്ലീഷിൽ ടയിപ്പു ചെയ്തത് കാരണം അക്ഷരതെറ്റുകൾ ശ്രമിചിട്ടുണ്ട് എങ്കിലും തീരെ ഒഴിവാക്കാൻ കഴിഞ്ഞിട്ടില്ല. പൊറുക്കുക. വായിക്കുക അഭിപ്രായങ്ങൾ അറിയിക്കുക

( **email: malathykuttyn@gmail.com**)